ഈ വിജ്ഞാപനത്തോടൊന്നിച്ച് അനുബന്ധമായി ചേർത്തിട്ടുള്ള മാതൃകാഫാറത്തിൽ വേണം അപേക്ഷിക്കേണ്ടത്. അപേക്ഷകൾ "പരീക്ഷാകമ്മീഷണറുടെ സെക്രട്ടറി, പരീക്ഷാഭവൻ, പൂജപ്പുര, തിരുവനന്തപുരം-12" (Secretary to the Commissioner for Government Examinations, Pareeksha Bhavan, Poojappura, Trivandrum-12) എന്ന വിലാസത്തിലാണ് അയയ്ക്കേണ്ടത്. അപേക്ഷ അയയ്ക്കുന്ന കവറുകളുടെ പുറത്ത് കെ. ജി. ടി. പരീക്ഷ ക്രാഫ്റ്റ് ഗ്രൂപ്പ് നവംബർ 1983 എന്ന് രേഖപ്പെടുത്തിയിരിക്കണം.

ഓരോ അപേക്ഷയോടുമൊന്നിച്ച് സമീപകാലത്ത് എടുത്ത (ആറുമാസങ്ങൾക്ക് മുൻപല്ലാത്ത) രണ്ട് പാസ്പോർട്ട് സൈസ് ഫോട്ടോ ഉണ്ടായിരിക്കണം. അവ അപേക്ഷയിൽ നിർദ്ദേശിച്ചിരിക്കുന്ന സ്ഥാനത്ത് ഒട്ടിച്ച് അധികാരപ്പെട്ട ആൾ സാക്ഷ്യപ്പെടുത്തിയിരിക്കണം. യാതൊരു കാരണവശാലും ഫോട്ടോയിൽ റബ്ബർസ്റ്റാമ്പ് പതിക്കാൻ പാടില്ല.

നോട്ട്: സാങ്കേതിക വിദ്യാഭ്യാസവകുപ്പിന്റെ അംഗീകാരം സിദ്ധിച്ചിട്ടുള്ള ഇൻഡസ്ട്രിയൽ സ്കൂളുകളിൽ നിന്നും പരീക്ഷയ്ക്ക് അയയ്ക്കുന്ന വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം അവരുടെ ഫോട്ടോകൾ പ്രസ്തുത സ്ഥാപനത്തിന്റെ മേലധികാരിക്ക് സാക്ഷ്യപ്പെടുത്താവുന്നതാണ്. മറ്റുള്ളവർ, കേന്ദ്ര സർവ്വീസിലോ, സംസ്ഥാന സർവ്വീസിലോ ഉള്ള ഗസറ്റഡ് ഉദ്യോഗസ്ഥന്മാർ, എം. പി., എം. എൽ. എ., ഹൈസ്കൂളുകളുടേയോ ട്രെയിനിംഗ് സ്കൂളുകളുടേയോ ഹെഡ്മാസ്റ്റർമാർ, ഉപജില്ലാ വിദ്യാഭ്യാസ ആഫീസർമാർ ഇവരിൽ ആരെയെങ്കിലുംകൊണ്ട് ഫോട്ടോകൾ സാക്ഷ്യപ്പെടുത്തിയിരിക്കണം.

അപേക്ഷ അയയ്ക്കുന്നതിന് രണ്ട് പ്രത്യേക ഷീറ്റ് പേപ്പർ ഉപയോഗിക്കേണ്ടതാണ്, ഒന്ന് അപേക്ഷാഫാറത്തിനും, മറ്റേത് ഫോട്ടോകൾ പതിക്കുന്നതിനും, അഡ്മിഷൻ ടിക്കറ്റായി ഉപയോഗിക്കേണ്ട ഭാഗത്ത് പരീക്ഷാകേന്ദ്രത്തിന്റെ പേര്, പരീക്ഷാർത്ഥിയുടെ പേര്, പരീക്ഷയ്ക്ക് ഹാജരാകുന്ന വിഷയങ്ങളും ഗ്രേഡും, അപേക്ഷയിൽ എഴുതിയതുപോലെതന്നെ, ശ്രദ്ധയോടുകൂടി പൂരിപ്പിക്കേണ്ടതാണ്. പരീക്ഷയ്ക്ക് ചേരുന്ന വിഷയങ്ങൾ ഈ വിജ്ഞാപനത്തിൽ നമ്പർ 1 ആയി ചേർത്തിട്ടുള്ളതുപോലെതന്നെ അപേക്ഷയിലും വ്യക്തമായി എഴുതേണ്ടതാണ്. ക്രാഫ്റ്റ് ഗ്രൂപ്പിലെ ഒരു വിഷയത്തിനോ എല്ലാ വിഷയങ്ങൾക്കുമോ അപേക്ഷിക്കുന്നവർ ഒരു അപേക്ഷ അയച്ചാൽ മതിയാകുന്നതാണ്.

ഈ വിജ്ഞാപനത്തിന് അനുസൃതമല്ലാത്തതും ന്യൂനതയുള്ളതുമായ അപേക്ഷകൾ മുന്നറിയിപ്പുകൂടാതെ നിരസിക്കുന്നതായിരിക്കും.

അപേക്ഷാഫാറങ്ങൾ ഈ ആഫീസിൽനിന്നും നൽകുന്നതല്ല. ടൈപ്പ് ചെയ്തതോ, വൃത്തിയായി എഴുതിയതോ ആയ അപേക്ഷാഫാറങ്ങൾ ഉപയോഗിക്കാവുന്നതാണ്.

ജനനത്തീയതി, വിദ്യാഭ്യാസയോഗ്യത മുതലായവ തെളിയിക്കുന്നതിനുള്ള രേഖകളുടെ സാക്ഷ്യപ്പെടുത്തിയ പകർപ്പും അപേക്ഷയോടൊന്നിച്ച് ഹാജരാക്കിയിരിക്കണം. മേൽപ്പറഞ്ഞ രേഖകളുടെ അസ്സലുകൾ അപേക്ഷയോടൊന്നിച്ച് അയയ്ക്കരുത്. രേഖകളുടെ പകർപ്പുകൾ, ഗസറ്റഡ് ആഫീസർമാർ, ഉപജില്ലാ വിദ്യാഭ്യാസ ആഫീസർമാർ ഇവരിൽ ആരെങ്കിലും സാക്ഷ്യപ്പെടുത്താവുന്നതാണ്.

ഓരോ അപേക്ഷയും ബന്ധപ്പെട്ട രേഖകളും, പ്രത്യേകമായി താഴെ പറയുന്ന ക്രമത്തിൽ അടുക്കി തുന്നിക്കെട്ടിയിരിക്കണം.

1. അപേക്ഷ.
2. ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കറ്റും അഡ്മിഷൻ ടിക്കറ്റും.
3. ചെലാൻ രസീത് (ഫീസ് സൗജന്യം ഉള്ളവരെ സംബന്ധിച്ചിടത്തോളം ജാതി തെളിയിക്കുന്നതിനുള്ള രേഖകൾ, ചാൻസ് സർട്ടിഫിക്കറ്റ് മുതലായവ).
4 വയസ്, വിദ്യാഭ്യാസയോഗ്യത എന്നിവ തെളിയിക്കുന്നതിനുള്ള സാക്ഷ്യപ്പെടുത്തിയ രേഖകൾ.

## 5. പരീക്ഷാകേന്ദ്രങ്ങൾ

| | പരീക്ഷാകേന്ദ്രം | സ്ഥലവും പേരും |
|---|---|---|
| 1. | കണ്ണൂർ | ഗവ: ട്രെയിനിംഗ് സ്കൂൾ ഫോർ മെൻ, കണ്ണൂർ. |
| 2 | തലശ്ശേരി | ബി. ഇ. എം. പി. ഹൈസ്കൂൾ, തലശ്ശേരി. |
| 3. | കോഴിക്കോട് | ഗവ; ഹൈസ്കൂൾ, ഫോർ ഗേൾസ്, കോഴിക്കോട്. |
| 4. | പാലക്കാട് | ബി. ഇ. എം. ഹൈസ്കൂൾ, പാലക്കാട്. |
| 5. | ചെർപ്പുളശ്ശേരി | ഗവ: ഹൈസ്കൂൾ. ചെർപ്പുളശ്ശേരി. |
| 6. | കുറ്റിപ്പുറം | ഗവ: ഹൈസ്കൂൾ, കുറ്റിപ്പുറം. |
| 7. | കുന്നംകുളം | ഗവ; ഹൈസ്കൂൾ ഫോർ ബോയിസ്, കുന്നംകുളം. |
| 8. | കൊടുങ്ങല്ലൂർ | ഗവ: ഹൈസ്കൂൾ ഫോർ ബോയിസ്, കൊടുങ്ങല്ലൂർ. |
| 9. | തൃശ്ശൂർ | ഗവ: ഹൈസ്കൂൾ അയ്യന്തോൾ. |
| 10. | വടക്കൻ പറവൂർ | ഗവ; ഹൈസ്കൂൾ ഫോർ ബോയിസ്, വടക്കൻ പറവൂർ. |
| 11. | ആലുവ | ഗവ; ഹൈസ്കൂൾ ഫോർ ബോയിസ്, ആലുവ. |
| 12. | എറണാകുളം | എസ്. ആർ. വി. ഹൈസ്കൂൾ, എറണാകുളം. |
| 13. | ആലപ്പുഴ | മുഹമ്മദൻസ് ഹൈസ്കൂൾ ഫോർ ബോയിസ്, ആലപ്പുഴ. |
| 14. | തൊടുപുഴ | ഗവ: ഹൈസ്കൂൾ ഫോർ ബോയിസ്, തൊടുപുഴ. |
| 15. | കോട്ടയം | ഗവ: ഹൈസ്കൂൾ, കാരാപ്പുഴ. |
| 16. | ചങ്ങനാശ്ശേരി | ഗവ: ഹൈസ്കൂൾ, ചങ്ങനാശ്ശേരി. |
| 17. | ചെങ്ങന്നൂർ | ഗവ; ഹൈസ്കൂൾ ഫോർ ഗേൾസ്, ചെങ്ങന്നൂർ. |
| 18. | അടൂർ | ഗവ; ഹൈസ്കൂൾ ഫോർ ഗേൾസ്, അടൂർ. |
| 19. | കൊട്ടാരക്കര | ഗവ: ഹൈസ്കൂൾ ഫോർ ഗേൾസ്, കൊട്ടാരക്കര. |
| 20. | കരുനാഗപ്പള്ളി | ഹൈസ്കൂൾ ഫോർ ഗേൾസ് കരുനാഗപ്പള്ളി. |
| 21. | കൊല്ലം | ഗവ: ബേസിക് ട്രെയിനിംഗ് സ്കൂൾ, കൊല്ലം. |
| 22. | ആറ്റിങ്ങൽ | ഗവ: ഹൈസ്കൂൾ ഫോർ ബോയിസ്, ആറ്റിങ്ങൽ. |
| 23. | തിരുവനന്തപുരം-1. | ഗവൺമെന്റ് ഹൈസ്ക്കൂൾ ഫോർ ബോയിസ്, ചാല, തിരുവനന്തപുരം. |
| 24. | തിരുവനന്തപുരം-2. | ഗവൺമെന്റ് ഹൈസ്ക്കൂൾ ഫോർ ബോയിസ്, കരമന, തിരുവനന്തപുരം. |
| 25. | നെയ്യാറ്റിൻകര. | ഗവൺമെന്റ് മോഡൽ ഹൈസ്ക്കൂൾ ഫോർ ബോയിസ്, നെയ്യാറ്റിൻകര. |
| 26. | ബാലരാമപുരം | ഗവൺമെന്റ് ഹൈസ്ക്കൂൾ, ബാലരാമപുരം. |

ഏതെങ്കിലും പരീക്ഷാകേന്ദ്രത്തിൽ രജിസ്റ്റർ ചെയ്യുന്നവരുടെ എണ്ണം നൂറിൽ കുറവാണെങ്കിൽ പരീക്ഷാർത്ഥികളെ സമീപത്തുള്ള മറ്റൊരു പരീക്ഷാകേന്ദ്രത്തിൽ പരീക്ഷയ്ക്കു ഹാജരാകുവാൻ ആവശ്യപ്പെടുന്നതാണ്. അതുപോലെതന്നെ ഒരു പരീക്ഷാകേന്ദ്രത്തിൽ ഏതെങ്കിലും വിഷയത്തിന് ഹാജരാകേണ്ടവരുടെ എണ്ണം വളരെ കുറവാണെങ്കിൽ അവരെ സമീപത്തുള്ള മറ്റൊരു പരീക്ഷാകേന്ദ്രത്തിൽ പരീക്ഷയ്ക്ക് ഹാജരാകുവാൻ ആവശ്യപ്പെടുന്നതാണ്.

മുകളിൽ കാണിച്ചിട്ടുള്ള ലിസ്റ്റിൽ ഇല്ലാത്ത സ്കൂളുകൾ പരീക്ഷാകേന്ദ്രങ്ങളായി തിരഞ്ഞെടുക്കാൻ പാടുള്ളതല്ല. ഒരു പരീക്ഷാർത്ഥി യാതൊരു കാരണവശാലും ഒന്നിലധികം പരീക്ഷാകേന്ദ്രങ്ങൾ തെരഞ്ഞെടുക്കാൻ പാടുള്ളതല്ല

ഒരിക്കൽ തെരഞ്ഞെടുത്ത പരീക്ഷാകേന്ദ്രം മാറ്റുന്നതിനുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല. മറ്റൊരു കേന്ദ്രത്തിൽ അവരെ പരീക്ഷയ്ക്ക് ഇരുത്തുന്നതുമല്ല.

അപേക്ഷ അയച്ചതിനുശേഷം ഉണ്ടാകുന്ന മേൽവിലാസത്തിലുള്ള മാറ്റങ്ങൾക്ക് ഈ ആഫീസിന് യാതൊരു ഉത്തരവാദിത്വവും ഉണ്ടായിരിക്കുന്നതല്ല. തങ്ങൾക്കുള്ള തപാലുകൾ റീ ഡയറക്ട് ചെയ്തു കിട്ടുന്നതിനുള്ള ഏർപ്പാടുകൾ അവരവർ തന്നെ ചെയ്യേണ്ടതാണ്.

## 6. പരീക്ഷയെ സംബന്ധിക്കുന്ന പൊതു നിർദ്ദേശങ്ങൾ

പരീക്ഷാർത്ഥികൾക്കുള്ള അഡ്മിഷൻ ടിക്കറ്റുകൾ അതാതു പരീക്ഷാകേന്ദ്രത്തിലെ ചീഫ് സൂപ്രണ്ട് നേരിട്ട് വിതരണം ചെയ്യുന്നതാണ്. അഡ്മിഷൻ ടിക്കറ്റു വാങ്ങുവാൻ പരീക്ഷാർത്ഥിതന്നെ പരീക്ഷാകേന്ദ്രത്തിൽ നേരിട്ട് ഹാജരാകേണ്ടതാണ്. പരീക്ഷ തുടങ്ങുന്നതിനു മൂന്നു ദിവസം മുൻപ് ചീഫ് സൂപ്രണ്ടിൽനിന്നും അഡ്മിഷൻ ടിക്കറ്റ് വാങ്ങേണ്ടതാണ്. പരീക്ഷ എഴുതുന്ന സമയത്ത് അഡ്മിഷൻ ടിക്കറ്റ് പരീക്ഷാർത്ഥിയുടെ പക്കൽ ഉണ്ടായിരിക്കേണ്ടതും ചീഫ് സൂപ്രണ്ടോ അസിസ്റ്റന്റ് സൂപ്രണ്ടോ, പരീക്ഷയുമായി ബന്ധപ്പെട്ട മറ്റ് അധികാരികളോ ആവശ്യപ്പെടുമ്പോൾ കാണിക്കേണ്ടതും ആകുന്നു. അഡ്മിഷൻ ടിക്കറ്റ് കൈവശം ഇല്ലാത്തവരെ പരീക്ഷയ്ക്ക് പ്രവേശിപ്പിക്കുന്നതല്ല. അഡ്മിഷൻ ടിക്കറ്റ് നഷ്ടപ്പെട്ടുപോയാൽ, പരീക്ഷാർത്ഥി പരീക്ഷാ കമ്മീഷണർ ആഫീസിലേക്ക് അപേക്ഷിക്കേണ്ടതും ഡ്യൂപ്ലിക്കേറ്റ് അഡ്മിഷൻ ടിക്കറ്റു വാങ്ങി പരീക്ഷാസമയത്ത് കൈവശം വയ്ക്കേണ്ടതുമാകുന്നു. അഡ്മിഷൻ ടിക്കറ്റ് (ഒറിജിനലോ, ഡ്യൂപ്ലിക്കേറ്റോ) കൈവശം ഇല്ലാത്ത പരീക്ഷാർത്ഥികളെ പരീക്ഷയ്ക്കു പ്രവേശിപ്പിക്കുവാൻ ചീഫ് സൂപ്രണ്ടന്മാർക്ക് അധികാരം ഉണ്ടായിരിക്കുന്നതല്ല. പരീക്ഷാഫലം പ്രസിദ്ധീകരിച്ച് സർട്ടിഫിക്കറ്റുകൾ വാങ്ങുന്നതുവരെ അഡ്മിഷൻ ടിക്കറ്റുകൾ അവരവർ തന്നെ സൂക്ഷിക്കേണ്ടതാണ്. പ്രായോഗിക പരീക്ഷയ്ക്കുവേണ്ടി പ്രത്യേകം അഡ്മിഷൻ ടിക്കറ്റ് നൽകുന്നതല്ല.

തൃപ്തികരമായ കാരണങ്ങളിൽ പരീക്ഷാകമ്മീഷണർക്ക് ബോദ്ധ്യമാകുന്ന പക്ഷം ഡ്യൂപ്ലിക്കേറ്റ് അഡ്മിഷൻ ടിക്കറ്റുകൾ നൽകുന്നതാണ്., ഇതിനുവേണ്ടി 5 രൂപാ (അഞ്ചുരൂപാ) "077 ബി (സി) അദർ റെസിപ്റ്റ്സ്" എന്ന ഹെഡ്ഡിൽ ട്രഷറിയിൽ അടച്ച് ചെലാൻ രസീതു സഹിതം അപേക്ഷിക്കേണ്ടതാണ്. പാസ്പോർട്ട് സൈസ് ഫോട്ടോ പതിച്ചു സാക്ഷ്യപ്പെടുത്തിയ അഡ്മിഷൻ ടിക്കറ്റിന്റെ ഫാറവും ഈ അപേക്ഷയോടൊന്നിച്ച് ഹാജരാക്കണം.

– ഒരേ സമയം നടക്കുന്ന രണ്ടു പരീക്ഷകൾക്ക് ഏതെങ്കിലും പരീക്ഷാർത്ഥി ചേരുന്ന പക്ഷം അതിന്റെ ഉത്തരവാദിത്വം ഡിപ്പാർട്ടുമെന്റ് വഹിക്കുന്നതല്ല. ഒരേ വിഷയത്തിന്റെ തന്നെ ലോവറും ഹയറും ഗ്രേഡുകൾക്ക് ഒരേ സമയം തന്നെ എഴുതുവാൻ ആരേയും അനുവദിക്കുന്നതല്ല.

ചോദ്യപേപ്പർ ഇംഗ്ലീഷിലും മലയാളത്തിലുമുള്ളത് പരീക്ഷാഹാളിൽ വിതരണം ചെയ്യും. പരീക്ഷ എഴുതുവാനുള്ള മീഡിയം (മാദ്ധ്യമം) അപേക്ഷയുടെ നിശ്ചിത കോളത്തിൽ രേഖപ്പെടുത്തിയിരിക്കണം.

പകർച്ചവ്യാധികൾ ഉള്ളവരെ പരീക്ഷയ്ക്ക് പ്രവേശിപ്പിക്കുന്നതല്ല.

പരീക്ഷാസെന്ററിലേക്ക് അയച്ചുകൊടുക്കുന്ന പരീക്ഷാർത്ഥികളുടെ വിശദവിവരങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള 'എ' ലിസ്റ്റ് അഡ്മിഷൻ ടിക്കറ്റ് വാങ്ങുമ്പോൾ ചീഫ് സൂപ്രണ്ടിന്റെ സഹായത്തോടുകൂടി പരീക്ഷാർത്ഥികൾ പരിശോധിക്കേണ്ടതും, തങ്ങളുടെ പേര്, ഇനിഷ്യൽ, ജാതി, മതം, മറ്റു വിവരങ്ങൾ ഇവയിൽ തിരുത്ത് ആവശ്യമുണ്ടെന്ന് തോന്നുന്ന പക്ഷം ആയത് രേഖാമൂലം ചീഫ് സൂപ്രണ്ടിനെ അറിയിക്കേണ്ടതുമാണ്.

പരീക്ഷാർത്ഥികൾക്കാവശ്യമുള്ള റൂളർ, റബ്ബർ, പേനാക്കത്തി, പേന, പെൻസിൽ, മഷി, മാത്തമാറ്റിക്കൽ ഇൻസ്ട്രുമെന്റ് മുതലായവ അവരവർ തന്നെ കൊണ്ടുവരേണ്ടതാണ്. പരീക്ഷയ്ക്കാവശ്യമുള്ള ഡ്രായിംഗ്പേപ്പർ പരീക്ഷാഹാളിൽ പരീക്ഷാർത്ഥികൾക്ക് നൽകുന്നതാണ്

പ്രായോഗിക പരീക്ഷയ്ക്കാവശ്യമുള്ള ഉപകരണങ്ങൾ പരീക്ഷാർത്ഥികൾ തന്നെ കൊണ്ടുവരേണ്ടതാണ്.

പ്രായോഗിക പരീക്ഷയ്ക്ക് പരീക്ഷാർത്ഥികളുടെ ഉപയോഗത്തിനായി ഉപകരണങ്ങൾ നൽകപ്പെടുന്ന പക്ഷം അവ വളരെ ശ്രദ്ധയോടുകൂടി കൈകാര്യം ചെയ്യേണ്ടതാണ്. അശ്രദ്ധകൊണ്ടോ മറ്റോ ഉണ്ടാകുന്ന നഷ്ടം മുഴുവനായും പരീക്ഷാർത്ഥിയിൽ നിന്നും ഈടാക്കുന്നതാണ്.

നിശ്ചിത സമയത്തിന് അഞ്ചുമിനിട്ടിനു മുൻപു തന്നെ പരീക്ഷാർത്ഥികൾ പരീക്ഷാഹാളിൽ അവരവരുടെ സ്ഥാനങ്ങളിൽ ഉണ്ടായിരിക്കേണ്ടതാണ്. പരീക്ഷ തുടങ്ങി അര മണിക്കൂർ ആകാതെ ആരേയും തന്നെ പരീക്ഷാഹാൾ വിട്ടുപോകുന്നതിന് അനുവദിക്കുന്നതല്ല. അര മണിക്കൂർ കഴിഞ്ഞ് വരുന്നവരെ പരീക്ഷയ്ക്ക് പ്രവേശിപ്പിക്കുന്നതുമല്ല.

ഉത്തരക്കടലാസ് തിരിച്ചേൽപ്പിക്കാതെ ആരെയും തന്നെ പരീക്ഷാഹാൾ വിട്ടുപുറത്തുപോകാൻ അനുവദിക്കുന്നതല്ല.

ഒരിക്കൽ പുറത്തുപോയ പരീക്ഷാർത്ഥിയെ വീണ്ടും പരീക്ഷാഹാളിൽ പ്രവേശിപ്പിക്കുന്നതുമല്ല.

പരീക്ഷാഹാളിൽ പൂർണ്ണ നിശബ്ദത പാലിക്കേണ്ടതാണ്.

സ്ലേറ്റ്, ബുക്ക്, ബുക്കുകളുടെ ഭാഗങ്ങൾ, വരയിട്ട പേപ്പർ, ഏതെങ്കിലും എഴുതിയിട്ടുള്ള പേപ്പർ ഇവ യാതൊന്നുംതന്നെ പരീക്ഷാഹാളിൽ കൊണ്ടുവരാൻ പാടില്ലാത്തതാകുന്നു. ഈ നിയമം ലംഘിക്കുന്നവരെയും, മറ്റുള്ളവരുമായി സംസാരിക്കുകയോ, മറ്റേതെങ്കിലും മാർഗ്ഗത്തിൽ ആശയവിനിമയം നടത്തുകയോ ചെയ്യുന്നവരെയും, മറ്റു പരീക്ഷാർത്ഥികളുടെ ഉത്തരക്കടലാസിൽനിന്നും പകർത്തി എഴുതാൻ ശ്രമിക്കുന്നവരെയും, അപമര്യാദയായി പെരുമാറുന്നവരേയും, പരീക്ഷാഹാളിൽനിന്നും അപ്പോൾതന്നെ പുറത്താക്കുന്നതും, അവരുടെ വിവരങ്ങൾ, ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതിനായി പരീക്ഷാകമ്മീഷണറുടെ സെക്രട്ടറിക്ക് റിപ്പോർട്ട് ചെയ്യുന്നതുമായിരിക്കും.

ചോദ്യക്കടലാസിൽ യാതൊന്നുംതന്നെ എഴുതാൻ പാടില്ല. ചോദ്യക്കടലാസല്ലാതെ മറ്റു യാതൊരു കടലാസും പരീക്ഷാഹാളിനു പുറത്തുകൊണ്ടുപോകാൻ പാടില്ല. പരീക്ഷാഹാളിൽവച്ച് ഏതെങ്കിലും തരത്തിലുള്ള കടലാസുകൾ കീറുന്നതിനോ, തറയിലും മറ്റും ഇടുന്നതിനോ പാടുള്ളതല്ല.

പരീക്ഷാർത്ഥികൾക്കു നൽകുന്ന ഉത്തരക്കടലാസിന്റെ രണ്ടുവശത്തും എഴുതാവുന്നതാണ്. ഇത് സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ പരീക്ഷാഹാളിൽ നൽകുന്നതായിരിക്കും.

പരീക്ഷ എഴുതിക്കഴിഞ്ഞു ഉത്തരക്കടലാസുകൾ അസിസ്റ്റന്റ് സൂപ്രണ്ടിനെ ഏൽപ്പിക്കുന്നതിനായി പരീക്ഷാർത്ഥികൾ അവരവരുടെ സ്ഥാനങ്ങളിൽ എഴുന്നേറ്റ് നിൽക്കേണ്ടതാണ്. പരീക്ഷാഹാളിലുള്ള അസിസ്റ്റന്റ് സൂപ്രണ്ട് അവരിൽനിന്നും ഉത്തരക്കടലാസുകൾ വാങ്ങുന്നതായിരിക്കും.

ഉത്തരക്കടലാസുകൾ അതിന്റെ ഇടതുവശത്ത് മുകൾവശത്തായി തുന്നിക്കെട്ടുകയോ, പിൻ ചെയ്യുകയോ വേണം.

പരീക്ഷാർത്ഥിയുടെ പേരോ പരീക്ഷാകേന്ദ്രത്തിന്റെ പേരോ യാതൊന്നുംതന്നെ ഉത്തരക്കടലാസിൽ എഴുതാൻ പാടുള്ളതല്ല. അങ്ങനെയുള്ള ഏതെങ്കിലും വിവരങ്ങൾ എഴുതിയിട്ടുള്ള ഉത്തരക്കടലാസുകൾ പരിശോധിക്കാതെ നിരസിക്കുന്നതായിരിക്കും.

ചീഫ് സൂപ്രണ്ടിനോടും അസിസ്റ്റന്റ് സൂപ്രണ്ടന്മാരോടും, പരീക്ഷയുമായി ബന്ധപ്പെട്ട മറ്റു അധികാരികളോടും അപമര്യാദയായി പെരുമാറുന്നവരെയും പരീക്ഷയിൽ ക്രമക്കേടുകൾ കാണിക്കുന്നവരെയും, ക്രമക്കേടുകൾ കാണിക്കുവാൻ ശ്രമിക്കുന്നവരെയും പരീക്ഷാഹാളിൽനിന്നും പുറത്താക്കുന്നതും, അവരെ തുടർന്നുള്ള പരീക്ഷയിൽ എഴുതുവാൻ അനുവദിക്കാത്തതുമാകുന്നു. മറ്റു പരീക്ഷാർത്ഥികളിൽനിന്നും പകർത്തി എഴുതുവാൻ ശ്രമിക്കുന്നതും, പകർത്തി എഴുതുന്നതിന് മറ്റുള്ളവർക്ക് സൗകര്യം ചെയ്തുകൊടുക്കുന്നതും, മറ്റുള്ളവരുമായി സംസാരിക്കുന്നതും, എഴുതിയതോ അച്ചടിച്ചതോ ആയ കടലാസുകൾ കൈവശം വയ്ക്കുന്നതും ക്രമക്കേടായി കണക്കാക്കുന്നതാണ്. പരീക്ഷാഹാളിൽ വച്ചോ, പരീക്ഷ നടക്കുന്ന സ്ഥാപനത്തിന്റെ പരിസരങ്ങളിൽ വച്ചോ, പരീക്ഷയുമായി ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരോട് അപമര്യാദയായി പെരുമാറുന്നവരെ ചീഫ് സൂപ്രണ്ട് പരീക്ഷയിൽനിന്നും പുറത്താക്കുന്നതാണ്.

ഈ വിജ്ഞാപനപ്രകാരം പരീക്ഷയ്ക്ക് ചേർന്നിട്ടുള്ള എല്ലാ പരീക്ഷാർത്ഥികളും, പരീക്ഷയെ സംബന്ധിച്ച നിലവിലുള്ളതും, ഈ വിജ്ഞാപനത്തിനുശേഷം പുറപ്പെടുവിക്കുന്നതുമായ എല്ലാ നിയമങ്ങളും അനുസരിക്കാൻ ബാദ്ധ്യസ്ഥരാണെന്ന് ഒരു ഉറപ്പ് പരീക്ഷാകമ്മീഷണർക്ക് നൽകിയിട്ടുള്ളതായി കണക്കാക്കുന്നതാണ്.

പരീക്ഷയിൽ വിജയികളാകുന്നവരുടെ രജിസ്റ്റർ നമ്പരുകൾ എല്ലാ പരീക്ഷാകേന്ദ്രങ്ങളിലും, പരീക്ഷാ കമ്മീഷണറുടെ ആഫീസിലും, പിന്നീട് പ്രസിദ്ധീകരിക്കുന്നതായിരിക്കും.

പരീക്ഷയിലെ തോൽവിയെ സംബന്ധിച്ചോ ഉത്തരക്കടലാസ് പുനഃപരിശോധിക്കുന്നതിനോ യാതൊരു അപേക്ഷകളും പരിഗണിക്കുന്നതല്ല. ഉത്തരക്കടലാസുകളുടെ പുനഃപരിശോധന അനുവദനീയമല്ല. പരീക്ഷയിൽ ക്രമക്കേടുകൾ കാണിക്കുന്നവരുടേയും അപമര്യാദയായി പെരുമാറുന്നവരുടേയും, മേൽപ്പറഞ്ഞിട്ടുള്ള നിയമങ്ങൾ ലംഘിക്കുന്നവരുടേയും പരീക്ഷാർത്ഥിത്വം റദ്ദു ചെയ്യുന്നതും അവരെ അവർ ചെയ്ത കുറ്റത്തിന്റെ ഗൗരവം അനുസരിച്ച് ഈ ബോർഡ് നടത്തുന്ന പൊതു പരീക്ഷകൾക്ക് ചേരുന്നതിൽനിന്നും സ്ഥിരമായോ, ഒരു നിശ്ചിത കാലയളവിലേക്കോ നിരോധിക്കുന്നതും ആകുന്നു.

## 7. പരീക്ഷ സംബന്ധിച്ചുള്ള പ്രോഗ്രാം

| | |
|---|---|
| ഫൈനില്ലാതെ ഫീസ് അടയ്ക്കാവുന്ന അവസാന തീയതി | — 18-8-1983 |
| ഒരു രൂപ ഫൈനോടുകൂടി ഫീസ് അടയ്ക്കാവുന്ന തീയതി | — 25-8-1983 |
| *ഫീസ്—ലോവർ ഗ്രേഡ് | — രൂപ 16 (ഒരു വിഷയത്തിന്) |
| ഹയർ ഗ്രേഡ് | — രൂപ 20 (ഒരു വിഷയത്തിന്) |
| ഫീസ് അടയ്ക്കേണ്ട കണക്ക് ശീർഷകം | — "077 B. (a) I Examination Fees". |
| പൂർണ്ണ രൂപത്തിലുള്ള അപേക്ഷകൾ പരീക്ഷാ കമ്മീഷണറുടെ സെക്രട്ടറിക്ക് കിട്ടിയിരിക്കേണ്ട തീയതി | — 30-8-1983 |
| നോക്കിക്കഴിഞ്ഞ ഉത്തരക്കടലാസുകൾ (തീയറി പേപ്പർ മാത്രം) പരിശോധിക്കുന്നതിനുള്ള (സ്ക്രൂട്ടിനി) അപേക്ഷകൾ സമർപ്പിക്കേണ്ട തീയതി | — പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസം. |
| സ്ക്രൂട്ടിനിക്കുള്ള ഫീസ് * | — ഓരോ പേപ്പറിനും 5 രൂപ |
| സ്ക്രൂട്ടിനി ഫീസടയ്ക്കേണ്ട കണക്ക് ശീർഷകം | — "077 ബി (സി) അദർ റസീപ്റ്റ്സ്" |

* ഒരിക്കൽ അടച്ച ഫീസ് തിരിയെ കൊടുക്കുന്നതല്ല.

*Note.*—1. The time-table published will be followed strictly. Eventhough after the publication of the time-table, a holiday is declared on any day of the examination, the examinatioo should be conducted according to the published time-table unless altered otherwise from this office.

2. Candidates will not be allowed to come up for more than one of the subjects bracketed together for the same time on the same day in this subjoined table or for more than one grade of the examination in the same subject at one and the same session of the examination.

| *Hours of Examination* | *Subject* | *Grade* | *Subdivision of paper* |
|---|---|---|---|
| | | 23-11-1983 Wednesday | |
| 10 a.m. to 12 noon | Embroidery | Lower | Theory |
| 9 a.m. to 12 noon | do. | Higher | do. |
| 2 p.m. to 5 p.m. | do. | Lower | Practical Section I |
| Do. | do. | Higher | do. |
| | | 24-11-1983 Thursday | |
| 9 a.m. to 12 noon | Embroidery | Lower | Practical Section II |
| Do. | do. | Higher | do. |
| 2 p.m. to 4 p.m. | Needle work and Dress making | Lower | Theory |
| 2 p.m. to 5 p.m. | do. | Higher | do. |

| Hours of Examination | Subject | Grade | Sub Division of Paper |
|---|---|---|---|
| | | 25-11-1983 Friday | |
| 9 a.m. to 12 noon | Needle work and Dress making | Lower | Practical Section I |
| Do. | do. | Higher | do. |
| 2 p.m. to 5 p.m. | do. | Lower | Practical Section II |
| Do. | do. | Higher | do. |
| | | 28-11-1983 Monday | |
| 10 a.m. to 12 noon | Tailoring | Lower | Theory |
| 9 a.m. to 12 noon | do. | Higher | do. |
| 2 p.m. to 5 p.m. | do. | Lower | Practical Section I |
| Do. | do. | Higher | do. |
| | | 29-11-1983 Tuesday | |
| 9 a.m. to 12 noon | Tailoring | Lower | Practical Section II |
| 2 p.m. to 5 p.m. | do. | Higher | do. |
| 9 a.m. to 12 noon | Smithy | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 5 p.m. | Rattan work | | do. |
| | | 30-11-1983 Wednesday | |
| 9 a.m. to 12 noon | Handloom Weaving and Spinning | Lower | Theory |
| Do. | do. | Higher | do. |
| Do. | Mat Making | | do. |
| 2 p.m. to 5 p.m. | Carpentry | Lower | do. |
| Do. | do. | Higher | do. |

## 9. പ്രായോഗിക പരീക്ഷ

താഴെ പറയുന്ന വിഷയങ്ങളിൽ തിയറി പരീക്ഷയിൽ വിജയികളാകുന്നവർ പ്രായോഗിക പരീക്ഷയ്ക്കു ഹാജരാകേണ്ടതാണ്.

1. കാർപ്പെൻററി
2. സ്മിത്തി
3. റാട്ടൺ വർക്ക്
4. മാററ് മേക്കിംഗ്
5. ഹാൻഡ്‌ലൂം വീവിംഗ് ആൻറ് സ്പിന്നിംഗ്

തിയറി പരീക്ഷയുടെ ഫലപ്രഖ്യാപനത്തിനു ശേഷമായിരിക്കും പ്രായോഗിക പരീക്ഷ നടത്തുന്നത്.

പ്രായോഗിക പരീക്ഷയുടെ വിശദവിവരങ്ങൾ കേരളാ ഗവൺമെൻറു ഗസററിൽ പ്രസിദ്ധീകരിക്കുന്നതാണ്. പ്രത്യേകം അറിയിപ്പുകൾ ആർക്കും അയയ്ക്കുന്നതല്ല. തിയറി പരീക്ഷയുടെ ഫലപ്രഖ്യാപനത്തിനുശേഷം പ്രായോഗിക പരീക്ഷയ്ക്ക് അർഹത നേടിയവർ കാലാകാലങ്ങളിലുള്ള കേരളാ ഗവൺമെൻറു ഗസററു പരിശോധിച്ച് പ്രായോഗിക പരീക്ഷയുടെ വിശദ വിവരങ്ങൾ അറിയേണ്ടതും അല്ലാത്തപക്ഷം അവർക്ക് ചാൻസ് നഷ്ടപ്പെടുന്നതുമാണ്. പ്രായോഗിക പരീക്ഷയ്ക്ക് ഹാജരാകാതിരിക്കുകയോ തോൽക്കുകയോ ചെയ്യുന്നവർ, വീണ്ടും പരീക്ഷയ്ക്ക് ചേരുന്ന പക്ഷം തിയറിക്കും പ്രാക്ടിക്കലിനും ചേരേണ്ടതാണ്.

## 10. നോക്കിക്കഴിഞ്ഞ ഉത്തരക്കടലാസ് പരിശോധിക്കുന്നതിന് (സ്ക്രൂട്ടിനി)

പരീക്ഷാഫലം പ്രസിദ്ധീകരിച്ച് 15 ദിവസത്തിനുള്ളിൽ ഒരു പേപ്പറിന് 5 രൂപ (അഞ്ചു രൂപ) എന്ന ക്രമത്തിൽ "077 ബി (സി) അദർ റെസീററ്സ് " എന്ന ഹെഡ്ഡിൽ പണമടച്ച് അസ്സൽ ചെലാൻ രസീത് സഹിതം അപേക്ഷിച്ചാൽ തിയറി പേപ്പറുകൾ വീണ്ടും പരിശോധിക്കുന്നതാണ്. പരീക്ഷകൻ ഇട്ട മാർക്കുകൾ കൂട്ടിയതിൽ തെററിയിട്ടുണ്ടോ, ഏതെങ്കിലും ഉത്തരം നോക്കാതെ വിട്ടുപോയിട്ടുണ്ടോ എന്നീ കാര്യങ്ങൾ മാത്രമായിരിക്കും സൂക്ഷ്മപരിശോധനയിൽ പരിഗണിക്കപ്പെടുന്നത്. അല്ലാതെ പരീക്ഷകൻ ഇട്ട മാർക്കുകൾ കുറഞ്ഞുപോയിട്ടുണ്ടോ, കൂടിപോയിട്ടുണ്ടോ എന്നുള്ള കാര്യങ്ങൾ പുന:പരിശോധനയ്ക്ക് വിധേയമാക്കപ്പെടുന്നതല്ല.

## 11. മാർക്ക് ലിസ്ററ്

" 077 ബി (സി) അദർ റെസീററ്സ് " എന്ന ഹെഡ്ഡിൽ 5 രൂപ അടച്ച് അസ്സൽ ചെലാൻ രസീത് സഹിതം അപേക്ഷിച്ചാൽ പരീക്ഷാഫലം പ്രസിദ്ധീകരിച്ചതിനുശേഷം മാർക്ക് ലിസ്ററ് നൽകുന്നതാണ്.

## 12. പരീക്ഷാഫലങ്ങൾ വിൽപ്പനയ്ക്ക്

" 077 ബി (സി) അദർ റെസീററ്സ്" എന്ന ഹെഡ്ഡിൽ 20 രൂപ അടച്ച് അസ്സൽ ചെലാൻ രസീത് സഹിതം 30-12-1983 ന് മുമ്പ് അപേക്ഷിക്കുന്നവർക്ക് മുഴുവൻ ഫലങ്ങളുമടങ്ങിയ ഒരു പ്രതി പരീക്ഷാഫലം പ്രസിദ്ധീകരിക്കുന്ന ദിവസം തന്നെ അയച്ചുകൊടുക്കുന്നതാണ്. ഏതെങ്കിലും ചില കേന്ദ്രങ്ങളുടെ മാത്രമായി പരീക്ഷാഫലം വിലയ്ക്കു ലഭിക്കുന്നതല്ല.

പരീക്ഷാ കമ്മീഷണർ ആഫീസ്,
പരീക്ഷാഭവൻ, പൂജപ്പുര,
തിരുവനന്തപുരം.

എസ്. പ്രഭാകരൻ,
പരീക്ഷാ കമ്മീഷണറുടെ സെക്രട്ടറി.

## അനുബന്ധം—ഒന്ന്

### ക്രാഫ്റ്റ് ഗ്രൂപ്പിൽപ്പെട്ട കേരളാ ഗവൺമെന്റ് സാങ്കേതിക പരീക്ഷ—നവംബർ 1983

### പ്രവേശനത്തിനുവേണ്ടിയുള്ള അപേക്ഷ

1. പരീക്ഷാ കേന്ദ്രത്തിന്റെ പേരും സ്ഥലവും. ..
2. പരീക്ഷാർത്ഥിയുടെ പേര് ..
   (എ) മലയാളത്തിൽ
   (ബി) ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) യോഗ്യത സർട്ടിഫിക്കറ്റിലേതുപോലെ) ..
3. സ്ഥിരമായ മേൽവിലാസം. ..
4. ശരിയായ തപാൽ മേൽവിലാസം ..
5. രക്ഷിതാവിന്റെ പേര് ..
6. ജാതി—മതം ..
   (പട്ടികജാതി/പട്ടികവർഗ്ഗമാണെങ്കിൽ വ്യക്തമാക്കണം)
7. ജനനത്തീയതിയും വയസ്സും ..
   (തെളിവ് ഹാജരാക്കണം)
8. ജയിച്ച പരീക്ഷകൾ: ..
   (എ) ജനറൽ (സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം)
   (ബി) ടെക്നിക്കൽ (വിഷയവും, ഗ്രേഡും, വിജയിച്ച വർഷവും രേഖപ്പെടുത്തണം) ..
   സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം.
9. പരീക്ഷ എഴുതുവാൻ ഉദ്ദേശിക്കുന്ന വിഷയങ്ങൾ : ..

| | വിഷയങ്ങൾ | ഗ്രേഡ് |
|---|---|---|
| 1. | | |
| 2. | | |
| 3. | | |
| 4. | | |
| 5. | | |
| 6. | | |
| 7. | | |
| 8. | | |

10. ഏത് അംഗീകൃത ഇൻഡസ്ട്രിയൽ സ്കൂൾ മുഖാന്തിരമാണോ പരീക്ഷാർത്ഥി ഹാജരാകുന്നത് ആ സ്കൂളിന്റെ പേര്, അതോ പ്രൈവറ്റ് സ്റ്റഡിയോ. ..
11. അടച്ച പരീക്ഷാഫീസ്, സംഖ്യ, ചെലാൻ നമ്പരും, തീയതിയും ട്രഷറിയുടെ പേര് മുതലായവ. ..
12. മുമ്പ് ഈ പരീക്ഷയ്ക്കെഴുതി പരാജയപ്പെട്ടതാണെങ്കിൽ ആ പരീക്ഷയുടെ രജിസ്റ്റർ നമ്പരും വർഷവും. ..
13. മറ്റു വിശദവിവരങ്ങൾ ..
   (പരീക്ഷ എഴുതുന്ന മീഡിയം, പരീക്ഷയ്ക്ക് ചേരുന്നതിന് പ്രത്യേകം ഉത്തരവുകൾ എന്തെങ്കിലും ഉണ്ടെങ്കിൽ അതിന്റെ വിശദവിവരങ്ങൾ)

### പ്രതിജ്ഞ

14. മുകളിൽ പറഞ്ഞിരിക്കുന്ന വിവരങ്ങളെല്ലാം സത്യമാണെന്ന് ഞാൻ ഇതിനാൽ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു.
15. അപേക്ഷകന്റെ ഒപ്പ്:
16. സ്ഥലം :
17. തീയതി :
   (പരീക്ഷാർത്ഥി നിശ്ചിത പഠനം പൂർത്തിയാക്കിയ ഇൻഡസ്ട്രിയൽ സ്കൂളിന്റെ മേധാവി നൽകേണ്ട സർട്ടിഫിക്കറ്റ്—ആദ്യതവണ പരീക്ഷ എഴുതുന്നവർക്കുമാത്രം ബാധകം)

ശ്രീ/ശ്രീമതി.......................................................... ഈ അപേക്ഷ പ്രകാരം അപേക്ഷിച്ചിട്ടുള്ള വിഷയത്തിൽ/വിഷയങ്ങളിൽ നിശ്ചിത പാഠ്യപദ്ധതി അനുസരിച്ചുള്ള പഠനം പൂർത്തിയാക്കിയിട്ടുണ്ടെന്ന് ഇതിനാൽ സാക്ഷ്യപ്പെടുത്തിക്കൊള്ളുന്നു.

(ഒപ്പ്)
ഔദ്യോഗിക സ്ഥാനം
സ്ഥാപനത്തിന്റെ മേധാവിയുടെ പേര്
സ്ഥാപനത്തിന്റെ പേര്

സ്ഥലം.............

തീയതി.............

## ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കറ്റ്

ക്രാഫ്റ്റ് ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ-നവംബർ 1983

(അംഗീകൃത ഇൻഡസ്ട്രിയൽ സ്കൂളിന്റെ മേധാവി, ഗസറ്റഡ് ആഫീസർമാർ, ഹൈസ്കൂളിന്റെയും ട്രെയിനിംഗ് സ്കൂളിന്റെയും ഹെഡ്മാസ്റ്റർമാർ, എം.പി., എം.എൽ.എ., അസിസ്റ്റന്റ് എഡ്യൂക്കേഷണൽ ആഫീസർമാർ മുതലായവർക്ക് ഈ സർട്ടിഫിക്കറ്റ് ഒപ്പിടാവുന്നതാണ്.)

പരീക്ഷാർത്ഥിയുടെ പേര്;

1. മലയാളത്തിൽ
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ)

ജനനത്തീയതി ;

പൂർണ്ണമായ മേൽവിലാസം;

ഫോട്ടോ പതിക്കാനുള്ള സ്ഥലം

ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേരും ഔദ്യോഗിക വിലാസവും ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം.

പരീക്ഷാർത്ഥിയുടെ ഒപ്പ് :
(ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ മുന്നിൽ വച്ചിടണം)

(മുദ്ര)

---

## അഡ്മിഷൻ ടിക്കറ്റ്

ക്രാഫ്റ്റ് ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ—നവംബർ 1983

പരീക്ഷാ കേന്ദ്രത്തിന്റെ പേരും സ്ഥലവും :

പരീക്ഷാർത്ഥിയുടെ പേര് ;

1. മലയാളത്തിൽ ;
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) ;

| വിഷയങ്ങൾ | ഗ്രേഡ് |
|---|---|
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |
| 6. | |
| 7. | |
| 8. | |

ഫോട്ടോ പതിക്കാനുള്ള സ്ഥലം

അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം.

ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേരും, ഔദ്യോഗിക മേൽവിലാസവും, ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

(മുദ്ര)

പരീക്ഷാർത്ഥിയുടെ ഒപ്പ്:
(ഉദ്യോഗസ്ഥന്റെ മുന്നിൽ വച്ചിടണം)

---

രജിസ്റ്റർ നമ്പർ

ഓഫീസ് ഉപയോഗത്തിന്

## അനുബന്ധം—രണ്ട്

ക്രാഫ്റ്റ് ഗ്രൂപ്പിൽപ്പെട്ട കെ. ജി. ടി. പരീക്ഷ-നവംബർ 1983.

(അംഗീകൃത സ്ഥാപനത്തിൽനിന്നും ആദ്യമായി പരീക്ഷയ്ക്ക് അയയ്ക്കുന്ന വിദ്യാർത്ഥികളുടെ വിവരങ്ങൾ)
(ഓരോ വിഷയത്തിനും പ്രത്യേകം ലിസ്റ്റ് സമർപ്പിക്കണം)

| ക്രമ നമ്പർ | വിദ്യാർത്ഥിയുടെ പേര് | പരീക്ഷ എഴുതുന്ന വിഷയവും ഗ്രേഡും | പരീക്ഷാ കേന്ദ്രത്തിന്റെ പേര് | ചെല്ലാൻ അടച്ച തുക | പട്ടികജാതി/ പട്ടികവർഗ്ഗ മാണോ എന്ന വിവരം |
|---|---|---|---|---|---|
| | | | | | |

---

ടെക്നിക്കൽ എഡ്യുക്കേഷൻ ഡയറക്ടർ അംഗീകാരം നൽകിയ ഉത്തരവിന്റെ നമ്പരും തീയതിയും :

അനുവദിച്ച വിഷയങ്ങളും ഡിവിഷനുകളുടെ എണ്ണവും :

(ഒപ്പ്)
മാനേജരുടെ പേര്
സ്ഥാപനത്തിന്റെ പേര്.



Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th July 1983|28th Ashadha 1905 (Saka) [No. 29

## PART III

## Fisheries Department

കോട്ടയം ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടർ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No. C. 947/83. 1983 ജൂലൈ 7.

ശ്രീമതി. വർക്കി മറിയം ചെട്ടികടവിൽ നിന്നും കിഴക്കേമാംകൂട്ടത്തിലായ പറണിമുറ്റത്തിൽ, തൈക്കാട്ടുശേരി വില്ലേജ്, തേവർവട്ടം എന്നവർക്ക് P.T.R. 51-ാം നമ്പർ പട്ടയപ്രകാരം III-ാം തരത്തിൽ പെടുത്തി ഒരു ചീനവല പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

1977-ാമാണ്ട് വൈക്കം സബ് രജിസ്റ്ററിലെ 2880-ാം നമ്പർ തീറാധാരപ്രകാരം ടി ചീനവല തൈക്കാട്ടുശ്ശേരി വില്ലേജിൽ തേവർവട്ടം മുറിയിൽ ആലുങ്കൽ വീട്ടിൽ കുഞ്ഞൻ മകൻ പത്മനാഭന് ക്രയവിക്രയ സർവ്വ സ്വാതന്ത്ര്യമായി ലഭിച്ചിട്ടുള്ളതുമാകുന്നു. ഇക്കാരണത്താൽ ടിയാന്റെ പേരിൽ പുതിയ പട്ടയം കിട്ടുന്നതിനും കരം പേരിൽ കൂട്ടിത്തീർക്കുന്നതിനും വേണ്ടി ബന്ധപ്പെട്ട പ്രമാണങ്ങളുടെ പകർപ്പു സഹിതം അപേക്ഷിച്ചിരിക്കുന്നു. ആയതുകൊണ്ട് പ്രമാണത്തിന്റെ അസ്സൽ ഒത്തു നോക്കി ശരിവച്ചിട്ടുള്ളതുമാകുന്നു.

ടി ശ്രീമതി വർക്കി മറിയത്തിന്റെ പേരിലുള്ള 51-ാം നമ്പർ പട്ടയം റദ്ദു ചെയ്ത് അപേക്ഷകന്റെ പേരിൽ പുതിയ പട്ടയം കൊടുക്കുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ആയത് ഈ പരസ്യത്തീയതി മുതൽ ഒരു മാസത്തിനകം പരസ്യാധികാരിയെ രേഖാമൂലം അറിയിക്കേണ്ടതാകുന്നു. സമയപരിധി കഴിഞ്ഞു കിട്ടുന്ന പരാതികൾ പരിഗണിക്കാത്തതും അപേക്ഷകന്റെ പേരിൽ പുതിയ പട്ടയം കൊടുത്ത് 51-ാം നമ്പർ പട്ടയം റദ്ദു ചെയ്ത് പേരിൽ കൂട്ടി കരം തീർത്തു കൊടുക്കുന്നതാണെന്നും കൂടി സകല ജനങ്ങളെയും ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

പി. കെ. കുരുവിള,
ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടർ

കോട്ടയം.

©
Government of Kerala
1983



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th July 1983/28th Ashadha 1905 (Saka) [No. 29

## PART III

# Forest Department

### TRIVANDRUM DIVISION

ടാങ്കിയാ ലേലപ്പരസ്യം

നമ്പർ എൽ. 788/83. 1983 ജൂലൈ 11.

തിരുവനന്തപുരം ഡിവിഷനിൽപ്പെട്ട കുളത്തൂപ്പുഴ റെയിഞ്ചിലെ റോക്ക്‌വുഡ് ഏരിയായിലുള്ള 9.308 ഹെക്ടർ വിസ്തീർണ്ണമുള്ള 1967-ലെ യൂക്കാലിപ്റ്റസ് പ്ലാന്റേഷൻ കൂപ്പിൽ 1983-ൽ പ്ലാന്റേഷൻ എഗ്രിമെന്റ് തീയതിമുതൽ രണ്ടു വർഷക്കാലത്തേയ്ക്ക് ടാങ്കിയാ വ്യവസ്ഥപ്രകാരം മരച്ചീനി കൃഷി നടത്തുന്നതിനുള്ള പാട്ടാവകാശം 27-7-1983 പകൽ 11 മണിക്ക് (പതിനൊന്ന് മണിക്ക്) കുളത്തൂപ്പുഴ റെയിഞ്ചിന്റെ ചാർജ്ജിലിരിക്കുന്ന അസിസ്റ്റന്റ് കൺസർവേറ്റർ ഓഫ് ഫോറസ്റ്റ് അവർകളോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 29-3-1983-ലെ കേരളാ ഗവൺമെന്റ് ഗസററിൽ 170 മുതൽ 173 വരെയുള്ള വശങ്ങളിൽ പരസ്യപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്ക് വിധേയമായി പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാകുന്നു.

ലേല സ്ഥലം.—കുളത്തൂപ്പുഴ ഫോറസ്റ്റ് റെയിഞ്ചാഫീസ്.

കൂടുതൽ വിവരങ്ങൾക്ക് കുളത്തൂപ്പുഴ റെയിഞ്ചാഫീസിൽ നേരിട്ടന്വേഷിക്കേണ്ടതാണ്.

വി. ആർ. കൃഷ്ണൻ നായർ,
ഡെപ്യൂട്ടി കൺസർവേറ്റർ.

തിരുവനന്തപുരം.

---

### PUNALUR DIVISION

റീ ടെൻഡർ നോട്ടീസ്

പി. സി. 2-4774/78. 1983 ജൂലൈ 5.

ഈ ഡിവിഷനിൽപ്പെട്ട പത്തനാപുരം റെയിഞ്ചിലെ താഴെ പട്ടികയിൽ കാണിച്ചിരിക്കുന്ന കൂപ്പിൽ 1-2-1980-ലെ ഉടമ്പടിപ്രകാരം കോൺട്രാക്ടർ കെ. സോമനാഥ് ജോലി നടത്തിയതിന്റെ ബാക്കി ജോലികൾ അതായത് മാർക്കു ചെയ്തു നിൽക്കുന്ന മരങ്ങളും വെട്ടിയിട്ടുള്ള മരങ്ങളും രജിസ്റ്റർ ചെയ്ത തടികളും ഈട്ടി, തേക്ക് കൊള്ളികളും ശേഖരിച്ച് അതാതിന് നേരെ കാണിച്ചിരിക്കുന്ന ഡിപ്പോകളിൽ ഇറക്കി അട്ടിവച്ച് ഏൽപ്പിക്കുന്ന ജോലിയ്ക്ക് സീൽചെയ്ത ദർഘാസുകൾ 1983 ആഗസ്റ്റ് മാസം 4-ാം തീയതി പകൽ 3 മണിക്കു മുമ്പായി പുനലൂർ ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് കിട്ടിയിരിക്കത്തക്കവണ്ണം ഫോറസ്റ്റ് ഡിപ്പാർട്ടുമെന്റിൽ രജിസ്റ്റർ ചെയ്തിട്ടുള്ള എ, ബി എന്നീ ക്ലാസ് കോൺട്രാക്ടർമാരിൽ നിന്നും ക്ഷണിച്ചുകൊള്ളുന്നു. ടെൻഡർ ഫാറം 3-8-1983 വൈകിട്ട് 5 മണിവരെ ഈ ആഫീസിൽനിന്നും ലഭിക്കുന്നതാണ്.

നിരതദ്രവ്യം ഏതെങ്കിലും ഷെഡ്യൂൾഡ് ബാങ്കിലോ ട്രഷറിയിലോ അടച്ച് പുനലൂർ, ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ പേരിൽ പണയപ്പെടുത്തിയ ഡിപ്പോസിററു രസീതുകൾ അടക്കം ചെയ്തിരിക്കേണ്ടതാണ്. മേൽപ്രകാരം കിട്ടുന്ന ടെൻഡറുകൾ 4-8-83 പകൽ 3.15-ന് ശേഷം ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറെറാരുദ്യോഗസ്ഥനോ തുറക്കുന്നതാണ്. 4-8-1983 ഏതെങ്കിലും കാരണവശാൽ ഒഴിവു ദിവസമാകുകയാണെങ്കിൽ അടുത്ത പ്രവർത്തിദിവസം അതേ നിശ്ചിത സമയത്ത് ടെൻഡർ തുറക്കുന്നതാണ്.

ടെൻഡറിൽ ചേരുന്നതോടുകൂടി ടെൻഡറുകാരൻ നിലവിലുള്ള വ്യവസ്ഥകളും ഉടമ്പടി വ്യവസ്ഥകളും ഡിപ്പാർട്ടുമെന്റ് കാലാകാലങ്ങളിൽ പുറപ്പെടുവിക്കുന്ന മററു നിയമങ്ങളും അംഗീകരിച്ചതായി കണക്കാക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് പുനലൂർ ഡിവിഷണൽ ഫോറസ്റ്റ് ആഫീസിലോ പത്തനാപുരം റെയിഞ്ചാഫീസിലോ അന്വേഷിക്കേണ്ടതും 5-4-1983-ലെ കേരളാ ഗവൺമെന്റ് ഗസററ് പരസ്യം (ഫോറസ്റ്റ് ഷീററ്) പേജ്നമ്പർ 193 മുതൽ 196 വരെ കാണുകയോ ചെയ്യേണ്ടതാണ്. താഴെ പറഞ്ഞിരിക്കുന്ന തടികളുടെയും വിറകിന്റെയും ക്വാണ്ടിററി കുറയാൻ സാദ്ധ്യതയുണ്ട്.

പട്ടിക

കൂപ്പിന്റെ പേര്.—കൂപ്പ് നമ്പർ 4, കറവൂർ പത്തനാപുരം റെയിഞ്ച്

| ജോലിവിവരം | തടി ഇറക്കേണ്ട ഡിപ്പോ | ഡിപ്പാർട്ടുമെന്റ് നിരക്ക് |
|---|---|---|
| ഈട്ടിമരം 15 22 ക്യു. മീ. | സർക്കാർ ഡിപ്പോ പത്തനാപുരം | 169.45 |
| രജിസ്റ്റർ ചെയ്ത തടികൾ കുററിച്ചുവട്ടിൽ 165 ക്യു. മീ. | സർക്കാർ ഡിപ്പോ കടയ്ക്കാമൺ | 107.45 |
| രജിസ്റ്റർ ചെയ്ത തടികൾ കൂപ്പുറോഡ് സൈഡിൽ 165 ക്യു. മീ. | ടി | 53.45 |
| മുറിച്ചിട്ട മരങ്ങൾ 712 ക്യു. മീററർ. | ടി | 123.45 |
| നിലമരം 180 × 334 ക്യു. മീ. | ടി | 124.45 |
| തേക്ക് ഈട്ടി വിറക് 52. മെ. ടൺ | പത്തനാപുരം ഡിപ്പോ | 115.00 |

ടെൻഡർ ഫോറത്തിന്റെ വില.—50 രൂപ + S.T.

ഉടമ്പടിക്കാലാവധി.—ഉടമ്പടി തീയതിമുതൽ മൂന്നു മാസം വരെ.

നിരതദ്രവ്യം.—5000 രൂപ.

കെ. കെ. ശ്രീവാസ്തവ,
പുനലൂർ. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## TIMBER SALES DIVISION, PUNALUR

പുനർ ലേലപ്പരസ്യം

എ4. 4360/82. 1983 ജൂൺ 28.

ഈ ഡിവിഷനിൽപ്പെട്ട കോന്നി ഡിപ്പോയിൽ നിന്നും 9–12–1982–ലെ ലേലത്തിൽ M/s. ശക്തി ടിമ്പേഴ്സ്, ടി. പി. റോഡ്, തിരുവനന്തപുരം–23 പിടിച്ചിരുന്ന അടിയിൽ പറയുന്ന തടികൾ ടിയാൻ ലേല നിബന്ധനയനുസരിച്ച് ബാക്കി പണം അടച്ച് നീക്കം ചെയ്യാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടി തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 15–3–1983–ലെ കേരള ഗവൺമെന്റ് ഗസററ് ഫോറസ്ററ് ഷീററ് 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം സർക്കിൾ കൺസർവേററർ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾക്കു വിധേയമായി 1983 ആഗസ്ററ് മാസം 9–ാം തീയതി രാവിലെ 10 മണിക്ക് കോന്നി ഡിപ്പോയിൽ വച്ച് പുനലൂർ ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

| ഇനവിവരം | എണ്ണം | അളവ് |
|---|---|---|
| ആഞ്ഞിലി എക്സ്പോർട്ട് B | 2 | 1.790 ക്യു. മീ. |
| തേമ്പാവ് I B | 4 | 4.153 .. |
| തേമ്പാവ് II B | 5 | 1.819 .. |
| തേക്ക് IV B | 12 | 1.717 .. |
| അറനൽ II B | 2 | 0.670 .. |

എം. ഇബ്രാഹിംകുട്ടി,
പുനലൂർ. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## RANNI DIVISION

ലേലപ്പരസ്യം

നമ്പർ സി. 2–3713/83. 1983 ജൂലൈ 1.

വടശ്ശേരിക്കര റെയിഞ്ചിൽ 1959 അടുകഴി പറകിമാവിൻ തോട്ടത്തിൽനിന്നും വെട്ടിശേഖരിച്ചു ടി. തോട്ടത്തിൽതന്നെ അട്ടിവച്ചിരിക്കുന്ന 710 ടണ്ണ് പലഇനം കാട്ടുവിറക്, അട്ടിവച്ചിരിക്കുന്ന സ്ഥലത്തു വച്ച് ദക്ഷിണമേഖലാ വനം കൺസർവേററർ 15–3–1983–ലെ കേരളാ ഗസററിൽ ഫോറസ്ററ് ഷീററ് 135 മുതൽ 138 വരെയുള്ള പുറങ്ങളിൽ പരസ്യപ്പെടുത്തിയിട്ടുള്ള ഗവൺമെന്റ് തടി ഡിപ്പോകളിലെ ലേലവ്യവസ്ഥകൾക്കും 7–6–1983–ലെ ഗസററ് പരസ്യം നമ്പർസി 2. 3713/83 26–5–1983 തീയതിയിലെ വ്യവസ്ഥകൾക്കും വിധേയമായി 2–8–1983 പകൽ 11 മണിക്ക് റാന്നി, ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് വടശ്ശേരിക്കര റെയിഞ്ചാഫീസിൽനിന്നും നേരിട്ട് അന്വേഷിച്ചു അറിയാവുന്നതാണ്.

നിരതദ്രവ്യം.—500 രൂപ.

റനി. എം. മനോഹരൻ,
റാന്നി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## KONNI DIVISION

പരസ്യം

നമ്പർ കെ. എൻ. സി. 1, 2605/83 1983 ജൂലൈ 6.

ഈ ഡിവിഷനിലെ നടുവത്തുമൂഴി റെയിഞ്ചിൽപ്പെട്ട വിവിധ തേക്കുതോട്ടങ്ങളിൽനിന്നും ഇടവെട്ടി ശേഖരിച്ച് നടുവത്തുമൂഴി ഡമ്പിംഗ് സൈററിൽ അട്ടി വെച്ചിരിക്കുന്നതും സംസ്ഥാന വിദ്യുച്ഛക്തി ബോർഡും കമ്പിത്തപാൽ വകുപ്പും സെലക്ററ് ചെയ്തതിനുശേഷം നിരസിച്ചിട്ടുള്ളതുമായ തേക്കുകഴകളും തടികളും സർക്കാർ ഡിപ്പോകളിൽ തടി ലേലം സംബന്ധിച്ച് നിലവിലുള്ള വ്യവസ്ഥകൾക്കു വിധേയമായി 4–8–1983 പകൽ 11 മണിമുതൽ കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലദിവസം പൊതു ഒഴിവായി വന്നാൽ ലേലം അടുത്ത പ്രവൃത്തിദിവസം അതേ സമയത്തും സ്ഥലത്തും വെച്ച് നടത്തുന്നതാണ്. ലേലത്തിൽ ചേരണമെന്നുള്ളവർ ലേലത്തിനു മുൻപായി തടികളും കഴകളും പരിശോധിച്ചു തൃപ്തിപ്പെട്ടുകൊള്ളേണ്ടതും ലേലത്തിനുശേഷം അതു സംബന്ധിച്ചുള്ള പരാതികളൊന്നും സ്വീകാര്യമല്ലാത്തതുമാകുന്നു. കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ നടുവത്തുമൂഴി റെയിഞ്ചാഫീസിലോ അന്വേഷിക്കേണ്ടതാണ്.

നിരതദ്രവ്യം.—രൂപ 5,000

അട്ടിശേഖരം ചെയ്തിരിക്കുന്ന സ്ഥലം.—നടുവത്തുമൂഴി ഡമ്പിംഗ് സൈററ്

| ഇനവിവരം | | എണ്ണം |
|---|---|---|
| തേക്കുകഴകൾ | 1 എ | 1 |
| .. | 1 ബി | 72 |
| .. | 1 സി | 960 |
| .. | 1 ഡി | .. |
| .. | 2 എ | .. |
| .. | 2 ബി | 64 |
| .. | 2 സി | 978 |
| .. | 2 ഡി | .. |
| .. | 3 | 598 |
| .. | 4 | 87 |

തേക്കുതടി.—321.890 ക്യു.മീ.

ലേലസ്ഥലവും തീയതിയും സമയവും.—നടുവത്തുമൂഴി ഡംബിംഗ് സൈററ്

4-8-1983 രാവിലെ 11മണിമുതൽ

പി. എസ്. എൻ. റാവുത്തർ,
കോന്നി. ഡെപ്യൂട്ടി കൺസർവേറർ ഓഫ് ഫോറസ്റ്റ്സ്.

---

## KOTTAYAM DIVISION

### പുനർലേലപ്പരസ്യം

സി. 7-9543/82. 1983 ജൂലൈ 5.

14-3-1983-ൽ അയ്യപ്പൻകോവിൽ റെയിഞ്ചാഫീസിൽവെച്ച് നടന്ന ലേലത്തിൽ ലോട്ട്നമ്പർ 1, 9, 12, 25/83 എന്നിവയിൽപ്പെട്ട 133 മെട്രിക് ടൺ പാഴ്മരവിറകും 74/83 ലോട്ടിൽ 37 തടി 7.924 ക്യുബിക് മീററർ മരുതി II തടിയും തൊപ്പിപ്പാള മററപ്പിള്ളി രാങ്കൂട്ടത്തിൽ വീട്ടിൽ ഉലഹന്നാൻ ജോൺ എന്നയാളും ലോട്ട് 18, 30/83 എന്നിവയിൽപ്പെട്ട 35.7 മെ. ടൺ പാഴ്മര വിറക് കാഞ്ചിയാർ നായരുപാറ പി. ഒ. ലക്ഷ്മീവിലാസം വീട്ടിൽ എ. രാമകൃഷ്ണൻ എന്നയാളും ലോട്ട് 26/83-ൽ പെട്ട 23.8 മെ. ടൺ പാഴ്മര വിറക് കൊച്ചു കരിന്തിരി കലയപ്പാറയിൽ വീട്ടിൽ കെ. എം. ബാബു എന്നയാളും ലോട്ട് 32/83-ൽ പെട്ട ചോരക്കാലി II. 23 തടി 7.654 ക്യു. മീററർ തടി മററപ്പിള്ളിയിൽ എലവുങ്കൽ വീട്ടിൽ ജോൺ എന്നയാളും ലേലം പിടിച്ചിട്ടുള്ളതും ടിയാൻമാർ ലേലനിബന്ധനപ്രകാരം ബാക്കിതുക വിൽപ്പന നികുതി മുതലായവ അടയ്ക്കുന്നതിന് വീഴ്ച വരുത്തിയിട്ടുള്ളതുമൂലം നീക്കം ചെയ്യാതെ കിടക്കുന്നതാകയാൽ ടി വിറകും തടികളും ടിയാൻമാരുടെ നഷ്ടോത്തരവാദിത്വത്തിൽ അയ്യപ്പൻ കോവിൽ റെയിഞ്ചാഫീസിൽ വെച്ച് 19-8-1983 പകൽ 11 മണിക്ക് കോട്ടയം ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറെറതെങ്കിലും ഉദ്യോഗസ്ഥനോ പരസ്യമായി വീണ്ടും ലേലം ചെയ്യുന്നതാണ്. ലേലത്തിൽ ചേരാനാഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി 1000 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേലം വിളികൊള്ളുന്നയാൾ ലേലസംഖ്യയുടെ മൂന്നിലൊന്ന് നിരതദ്രവ്യം കഴിച്ചുള്ള തുക ലേലം കഴിഞ്ഞാലുടനെ അന്നേദിവസം ഒടുക്കേണ്ടതുമാണ്. ലേലസംഖ്യയുടെ മൂന്നിലൊന്ന് 5000 രൂപയിൽ കൂടുതലായാൽ നിരതദ്രവ്യം ഉൾപ്പെടെ 5000 രൂപ ഒടുക്കിയാൽ മതിയാകുന്നതും ലേലസംഖ്യ 1000 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ തുകയും അപ്പോൾ ഒടുക്കേണ്ടതുമാണ്. ലേലസംഖ്യയുടെ ബാക്കിസംഖ്യയും വിൽപ്പനനികുതിയും ലേലം സ്ഥിരപ്പെടുത്തിയവിവരം ലേലക്കാരനെ തെര്യപ്പെടുത്തുന്ന നോട്ടീസ് റെയിഞ്ചാഫീസർ നൽകുന്ന തീയതിമുതൽ 52 ദിവസത്തിനകമോ 52-ാമതു ദിവസം പൊതു ഒഴിവു ദിവസമായാൽ അതിനടുത്ത പ്രവർത്തിദിവസമോ ട്രഷറിയിൽ ഒടുക്കി ചെല്ലാൻ രസിതു് റെയിഞ്ചാഫീസറെ ഏൽപ്പിക്കേണ്ടതാണ്. ലേലത്തിൽ നിശ്ചയിച്ചിട്ടുള്ള തീയതി പൊതു ഒഴിവുദിവസമായി വരുന്നപക്ഷം അടുത്ത പ്രവർത്തിദിവസം ലേലം നടത്തുന്നതാണ്.

പെരുമ്പാവൂർ ടിംബർ സെയിൽസ് ഡിവിഷനിൽ നിന്നും 1980 ഡിസംബർ 23-ാം തീയതിയിലെ ഗസററിൽ ഫോറസ്ററ് ഷീററ് 537 മുതൽ 540 വരെയുള്ള പേജുകളിൽ പ്രസിദ്ധം ചെയ്തിട്ടുള്ള 3-12-1980-ലെ എ3.5078/78 നമ്പർ പരസ്യത്തിലെ പൊതു നിബന്ധനകൾ ഈ പരസ്യപ്രകാരമുള്ള ലേലത്തിനു ബാധകമാണ്. ലേലത്തിൽ പങ്കെടുക്കുന്ന ലേലക്കാർക്ക 23-3-1976-ലെ ഗസററിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നിയമം ബാധകമായിരിക്കും.

പി. റെറി. ജോസഫ്,
കോട്ടയം. ഡിവിഷണൽ ഫോറസ്ററാഫീസർ.

---

## MALAYATTUR DIVISION;

### NOTIFICATION

C2. 2683/83. 29th June, 1983.

It is hereby notified for the information of the public that the following firms or Timber Merchants have registrred or renewed registration of their property Mark in this Division for the year 1983-84 as indicated below:—

| Sl. No. | Name of Timber merchants or firms | Certificate No. | Property mark | Remarks |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1 | Fousia Timbers and Saw Mills Mudical, Perumbavoor | 1/83-84 | FTS | Renewed |
| 2 | Jovansa Timber Traders, Mudical, Perumbavoor | 2/83-84 | JTT | " |
| 3 | Famous Timber Mart, Mudical, Perumbavoor | 3/83-84 | FTM | " |
| 4 | M.A. Muhammed & Sons Jalal Saw Mills, Mudical, Perumbavoor | 4/83-84 | MAM | " |
| 5 | Xavier and Company, Timber Traders, Branch Perumbavoor | 5/83-84 | XTTCO | " |
| 6 | Golden Timber Corporation, M.C. Road Perumbavoor | 6/83-84 | GTC | " |
| 7 | International Trading Corporation, Alwaye | 7/83-84 | ITC | " |
| 8 | Nagoor Wood Industries, Pattimattom, Perumbavoor | 8/83-84 | NIS | " |
| 9 | Anil Traders, Perumbavoor | 9/83-84 | AT | " |
| 10 | T.P. Abdul Aziz, Timber merchants, Branch Perumbavoor | 10/83-84 | TPA | " |
| 11 | Navabharath Timbers, Mudical Perumbavoor | 11/83-84 | NBT | " |
| 12 | Jyothi Wood Industries, Perumbavoor | 12/83-84 | WI | " |
| 13 | Teekey Timbers, Allapara, Perumbavoor | 13/83-84 | TKT | " |
| 14 | Sunrise Timbers, Branch Perumbavoor | 14/83-84 | SRT | " |
| 15 | M.C.Joseph, Timber Merchant, M.C.Road, Perumbavoor | 15/83-84 | MCJ | " |
| 16 | Arfa Timbers, Mudical Perumbavoor | 16/83-84 | ARFA | " |
| 17 | Safa Timbers, Mudical Perumbavoor | 17/83-84 | SAFA | " |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 18 | Ceevee Timbers, P.P. Road Perumbavoor | 18/83-84 | CVT | Renewed |
| 19 | The Kerala Saw Mills, Perumbavoor | 19/83-84 | KSM | " |
| 20 | Murthafa Timber Co., Perumbavoor | 20/83-84 | MTC | " |
| 21 | P.A. Kunjuvareed, St. Joseph Saw Mills, Mokkalady, Kalady | 21/83-84 | SJM M | " |
| 22 | The South Indian Saw Mills and Timber Industries, Mudical, Perumbavoor | 22/83-84 | SISM & TI | " |
| 23 | N. Sreedhara Menon and Sons, Timber Merchants, Allapra, Perumbavoor | 23/83-84 | NSM | " |
| 24 | Aruna Industries, Mudical Perumbavoor | 24/83-84 | ARI | " |
| 25 | Peeyemmar Timber Traders, Mudical, Perumbavoor | 25/83-84 | PTT | " |
| 26 | Mekson Industries, Mudical, Perumbavoor | 26/83-84 | MSI | " |
| 27 | Peryar Plywoods, Mudical, Perumbavoor | 27/83-84 | PPW | " |
| 28 | Maliakkal Timbers, Iringole, Perumbavoor | 28/83-84 | MTS | " |
| 29 | Premier Timber Supplies, Mudical, Perumbavoor | 29/83-84 | PTS | " |
| 30 | Shereena Timbers, M.C. Road, Perumbavoor | 30/83-84 | STS | " |
| 31 | Mohan Timbers and Saw Mills, Perumbavoor | 31/83-84 | MTSM | " |
| 32 | U.M. Sulaiman and Company, Mudical, Perumbavoor | 32/83-84 | UMS | " |
| 33 | Faizal Timbers, P.P. Road, Perumbavoor | 33/83-84 | FAS | " |
| 34 | Mary Matha Timbers, P.P. Road, Perumbavoor | 34/83-84 | MMT | " |
| 35 | Cheriak Sons, Timber, Merchants Perumbavoor | 35/83-84 | CSS | " |
| 36 | Chetalan Timber Corporation, Perumbavoor | 36/83-84 | CTC | " |
| 37 | Star Timber Traders, Perumbavoor | 37/83-84 | STT | " |
| 38 | Kavery Saw Mills and Industries, Allapra, Perumbavoor | 38/83-84 | KSI | " |
| 39 | Teak Industries and Saw Mills, Chalakkal, Alwaye-1 | 39/83-84 | TIS | " |
| 40 | Brothers Timber Industries, Mudical, Perumbavoor | 40/83-84 | BTIS | " |
| 41 | Bharath Timber, Traders Mudical, Perumbavoor | 41/83-84 | BTT | " |
| 42 | Jabbar Timbers, M.C. Road, Perumbavoor | 42/83-84 | JBT | " |
| 43 | Bestwood Industries and Saw Mills, Panimattom, Perumbavoor | 43/83-84 | BEST | " |
| 44 | Royal Timber Industries, P.P. Road, Perumbavoor | 44/83-84 | RTS | Renewed |
| 45 | Malabar Timbers, P.P. Road, Perumbavoor | 45/83-84 | MT | " |
| 46 | M. Alikoya, Timber Merchant, A.M. Road, Perumbavoor | 46/83-84 | MAK | " |
| 47 | Malanad Timber Industries, Perumbavoor | 47/83-84 | MTI | " |
| 48 | Priya Timbers, Allapra, Perumbavoor | 48/83-84 | PAS | " |
| 49 | Bharath Saw Mills, Mudical, Perumbavoor | 49/83-84 | BSM | " |
| 50 | P.D.Paul, Timber Merchant, Mattur, Kalady | 50/83-84 | PDP | " |
| 51 | West India Timber Industries, Mudical, Perumbavoor | 51/83-84 | WITS | " |
| 52 | Chemmanam Industries P.P. Road, Perumbavoor | 52/83-84 | RAJAN | " |
| 53 | Majestic Timber Company, Perumbavoor | 53/83-84 | MJT | " |
| 54 | Bombay Timbers, Mudical, Perumbavoor | 54/83-84 | BTS | " |
| 55 | Brothers Saw Mills and Timber Industries, M.C. Road, Perumbavoor | 55/83-84 | BSTI | " |
| 56 | Rithesh Timber Depot, Pooppani Road, Perumbavoor | 56/83-84 | RTD | " |
| 57 | Mohanlal Mulji, Timber Merchants, Branch Mudical, Perumbavoor | 57/83-84 | MM | " |
| 58 | Associated Wood Industries, Ernakulam Road, Alwaye | 58/83-84 | AWIA | " |
| 59 | The Indian Timbers and Saw Mills, M.C. Road, Perumbavoor | 59/83-84 | ITS | " |
| 60 | Jaya Timbers, Perumbavoor | 60/83-84 | JTS | " |
| 61 | The National Timber Works, M.C. Road, Perumbavoor | 61/83-84 | NT | " |
| 62 | Oriental Traders, Timber Merchants, Kallai, Branch Perumbavoor | 62/83-84 | ORL | Registered |
| 63 | Fathima Timber Industries, A.M. Road, Perumbavoor | 63/83-84 | FTI | Renewed |
| 64 | Jagadeesh Timbers, Kanjirakkad, Perumbavoor | 64/83-84 | JT | " |
| 65 | T. N. Kuttappan, Timber Merchants, Allapra, Perumbavoor | 65/83-84 | TNK | " |
| 66 | MAM Timber Industries, Kanjirakkad, Perumbavoor | 66/83-84 | MA | " |
| 67 | Ashraf Wood Industries, Mudical, Perumbavoor | 67/83-84 | AW | " |
| 68 | Sajeena Timbers, M.C. Road, Perumbavoor | 68/83-84 | CAM | " |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 69 | Iybee Timbers, Allapra, Perumbavoor | 69/83-84 | ITB | Renewed |
| 70 | Everest Wood Industries, Kanjirakkad, Perumbavoor | 70/83-84 | EWI | " |
| 71 | Antony Karayil, Timber Merchant, Kanjoor | 71/83-84 | AK | " |
| 72 | Bismi Timber Industries, Allapra, Perumbavoor | 72/83-84 | BISM | " |
| 73 | The Malankara Timber Industries, Allapra, Perumbavoor | 73/83-84 | TMTI | " |
| 74 | Bismillah Timber Industries, Mudical, Perumbavoor | 74/83-84 | BTI | " |
| 75 | Timber Traders, Allapra, Perumbavoor | 75/83-84 | TT | " |
| 76 | Raja Industries, Iringale, Perumbavoor | 76/83-84 | GVR | " |
| 77 | Malakkady Timbers, Mudical, Perumbavoor | 77/83-84 | TKK | " |
| 78 | Sreekumar Industries, Vengola, Perumbavoor | 78/83-84 | SKI | " |
| 79 | T. G. Madhavan & Co., Contractor, Idamalayar P.O. | 79/83-84 | TGM | " |
| 80 | Shah-IN-Shah Timbers, M C. Road, Perumbavoor | 80/83-84 | SH | " |
| 81 | Rehman Timber Mart, Kanjirakkad, Perumbavoor | 81/83-84 | RTM | " |
| 82 | St. Paul Timbers, P.P. Road, Perumbavoor | 82/83-84 | SPT | " |
| 83 | United Timbers and Saw Mills, M.C. Road, Perumbavoor | 83/83-84 | UTS | " |
| 84 | Khalid & Aboobacker, Timber Merchant Nedumbasserry, Via Chengamanad | 84/83-84 | K&A | " |
| 85 | K. C. Joseph, Managing Partner, Sakthi Industries, Angamaly | 85/83-84 | SIS | Registered |
| 86 | Starwood Industries, Alwaye-6 | 86/83-84 | SWI | Renewed |
| 87 | Super Teak Industries, Allapra, Perumbavoor | 87/83-84 | SUP | " |
| 88 | United Timber Co., Branch Alwaye | 88/83-84 | UTC | " |
| 89 | Indo-Bal Timber Industries, Perumbavoor ... | 89/83-84 | IBTI | " |
| 90 | Associated Timber Traders, Iringole, Perumbavoor | 90/83-84 | ATT | " |
| 91 | M/s. Kerala State Bamboo Corporation Depot, Kottamom | 91/83-84 | KSBC | " |
| 92 | T. D. John, J. J. Corporation, Neeleswaram, Kalady | 92/83-84 | JJ | " |
| 93 | Shani Timber Industries, Mudical, Perumbavoor | 93/83-84 | MMS | " |
| 94 | J. J. Timbers, Pulluvazhy, Perumbavoor | 94/83-84 | JJT | Renewed |
| 95 | Kerala Timber Industries, Allapra, Perumbavoor | 95/83-84 | NKN | Registered |
| 96 | Shihab Wood Industries, P.P. Road, Perumbavoor | 96/83-84 | SW | " |
| 97 | K. J. Timbers and Industries, EKM Road, Alwaye | 97/83-84 | KJJI | Renewed |
| 98 | Menachery Timber Depot, Alwaye | 98/83-84 | MTD | " |
| 99 | Uma Saw Mills and Timber Industries, Alwaye | 99/83-84 | USA | " |
| 100 | M. K. Aliar, Timber Merchant, Kurichilakode | 100/83-84 | MKA | " |
| 101 | P.O. Varkey, Timber Merchant, P.P. Road, Perumbavoor | 101/83-84 | POV | " |
| 102 | Shyla Timbers, Allapra, Perumbavoor | 102/83-84 | HTS | " |
| 103 | Safe Timber Co., A.M. Road, Perumbavoor | 103/83-84 | SAFE | " |
| 104 | Sri V. A. Abraham, St. Antony's Saw Mills and Timber Merchants, Sreemoolanagaram | 104/83-84 | SASM | " |
| 105 | Bismillah Saw Mills and Industries, Allapra, Perumbavoor | 105/83-84 | BSI | " |
| 106 | Shaboos Industries Valayancherangara, Perumbavoor | 106/83-84 | SBI | " |
| 107 | P. C. Ramakrishnan, Timber Merchant, Iringole, Perumbavoor | 107/83-84 | PGR | " |
| 108 | M. C. Chacko & Co., A.M. Road, Perumbavoor | 108/83-84 | MCC | " |
| 109 | K. A. Shahul Hameed, Timber Merchants and Commission Agent, Perumbavoor | 109/83-84 | KASH | " |
| 110 | Koopadas Saw Mills, Kolenchery | 110/83-84 | SAJ | Registered |
| 111 | Star Timber Corporation, M.C. Road, Perumbavoor | 111/83-84 | STC | " |
| 112 | Ceeyem Timbers, Allapra, Perumbavoor | 112/83-84 | CMT | Renewed |
| 113 | Ajmeer Timbers, Rayanpuram, Perumbavoor | 113/83-84 | ATS | Registered |
| 114 | Ambadan Timber Industries, Rayanpuram, Perumbavoor | 114/83-84 | ATIS | Renewed |
| 115 | Ansari Timber Industries, Mekkalady, Kalady | 115/83-84 | ATI | " |
| 116 | V. P. Poulose, Timber Merchant, Mavattupuzha | 116/83-84 | VPP | " |
| 117 | M/s. Pioneer Timber Company, Branch M.C. Road, Perumbavoor | 117/83-84 | PTC | Registered |
| 118 | Swaraj Wood Industries, Perumbavoor | 118/83-84 | SWI | " |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 119 | Shifa Timbers, Perumbavoor | 119/83-84 | ST | Registered |
| 120 | M/s Hajee AMP & Sons Timber Industries, Mekkalady, Kalady | 120/83-84 | HAMP | Renewed |
| 121 | M/s Shemena Timber Traders Mudical, Perumbavoor | 121/83-84 | STTM | Registered |

II

കൃഷികൂപ്പ് പുനർലേലപ്പരസ്യം

എഡിസി. 1. 10767/82. 1983 ജൂലൈ 7.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്നതും 4–5–1983–ൽ നടന്ന ലേലത്തിൽ അതാത് കൂപ്പിനെതിരെ കാണിച്ചിരിക്കുന്ന ആളുകൾ ലേലത്തിൽ ഉടമ്പടി വിളിച്ചെടുത്തതും, നിശ്ചിത തിയതിക്കുള്ളിൽ ഉടമ്പടി വയ്ക്കുന്നതിനു വീഴ്ച വരുത്തിയതുമായ കൂപ്പുകളിൽ താഴെ കാണിച്ച പ്രകാരമുള്ള കൃഷി ചെയ്യുന്നതിനുള്ള അവകാശം 10–8–1983–നു പകൽ 3 മണിക്ക് ഈ ആഫീസിൽ വച്ച് ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ, ആദ്യ ലേലക്കാരുടെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യുന്നതാണ്. പുനർലേലം 1978 മാർച്ച് 28–ാം തിയതിയിലെ ഗസററിൽ ഫോറസ്ററ് ഷീററ് 168 മുതൽ 171 വരെയുള്ള പേജുകളിലും 25–1–1983–ലെ ഗവൺമെൻറ് ഗസററിൽ 45, 46 പേജുകളിലും പ്രസിദ്ധീകരിച്ചിട്ടുള്ള നിബന്ധനകൾക്കും ഡിപ്പാർട്ടുമെൻറിൽ നിലവിലുള്ള മററു നിബന്ധനകൾക്കും വിധേയമായിട്ടായിരിക്കും.

ലേലദിവസം ഒരു പൊതു ഒഴിവു ദിവസമായി വരുന്നപക്ഷം ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും, സ്ഥലത്തും നടത്തുന്നതാണ്.

(എ) പട്ടികയിലെ കൂപ്പുകളിൽ താഴെ പറയുന്നതിൽ ഏതെങ്കിലും ഒരു കൃഷി രീതി അനുവദിക്കുന്നതാണ്.

1. നെല്ല്, പയറുവർഗ്ഗങ്ങൾ, അല്ലെങ്കിൽ എള്ള്, കപ്പ.
2. നെല്ല്, പയറുവർഗ്ഗങ്ങൾ, അല്ലെങ്കിൽ ഇഞ്ചി, കപ്പ
3. കപ്പ കപ്പ
4. ഇഞ്ചി, കപ്പ.

(ബി) പട്ടികയിലെ കൂപ്പുകളിൽ ഒരു വിള ഇഞ്ചിയോ ഒരു വിള കപ്പയോ ഏതെങ്കിലും ഒന്ന്.

| ക്രമ നമ്പർ | കൂപ്പിന്റെ പേര് | സമ്പ് കൂപ്പ് നമ്പർ | വിസ്തീർണ്ണം ഹെക്ടററിൽ | ആദ്യലേലക്കാരന്റെ പേര് |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| | | പട്ടിക എ | | |
| 1. | കോടനാട് റെയിഞ്ചിലെ 1981 പെരുന്തോട് തുള തോട്ടം | .... | 4.992 | ശ്രീ. എൻ. എം. നെൽസൻ, നെടുവത്തുവീട്, കോട്ടപ്പടി. |
| | കൂപ്പിന്റെ കാലാവധി: ഉടമ്പടി തിയതിമുതൽ 2 വർഷം. | | | |
| | | പട്ടിക ബി | | |
| 2. | കാലടി റെയിഞ്ചിലെ 1980 കശുമാവ് തോട്ടം | 1 | 9.76 | ശ്രീ. എം. യു. വിജയൻ, മാളിയേക്കൽ വീട്, അയിരൂർ പാടം. |
| 3. | ടി. | 2 | 8.88 | ശ്രീ. കെ. പി. ജോർജ്, കണ്ണാത്തുകുടിയിൽ, കോട്ടപ്പടി. |
| 4. | ടി. | 3 | 9.40 | ടി. |
| | കൂപ്പിന്റെ കാലാവധി: ഉടമ്പടി തിയതിമുതൽ 1 വർഷം. | | | |

മലയാററൂർ.

വി. കെ. രാമചന്ദ്രൻ,
ഡിവിഷണൽ ഫോറസ്ററാഫീസർ.

---

## PALGHAT DIVISION

തടി ലേലപ്പരസ്യം

ജി1. 2976/83. 1983 ജൂൺ 24.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന തടികൾ, വിറക് മുതലായവ സാധാരണ ഡിപ്പോ ലേല വ്യവസ്ഥകൾക്ക് വിധേയമായി പാലക്കാട് ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ച സ്ഥലത്തും സമയത്തും പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതായിരിക്കും. ലേലദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും, സ്ഥലത്തും വച്ച് നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾ 25–1–1983-ലെ കേരള ഗസററിലെ 49 മുതൽ 58 വരെ

പോസ്റ്റുകളിലുള്ള ലേല നിബന്ധനകൾ നോക്കുകയോ ഈ ആഫീസിലോ [illegible] ഒലവക്കോട്, [illegible] മണ്ണാർക്കാട് എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

| ഇനവിവരം | ഏകദേശം അളവ് | ലേലസ്ഥലവും തീയതിയും |
|---|---|---|
| (1) | (2) | (3) |
| 1. (എ) തേക്ക്<br>തേക്കു കഴകൾ 1 മുതൽ 2 ക്ലാസു വരെ<br>തേക്കു ബില്ലററ്സ്<br>(അട്ടിവച്ച സ്ഥലം: 1961 ആർ.എ. പുളിയംപുള്ളി) | 6.851 ക്യു.മീററർ<br><br>3094 എണ്ണം<br>7 മെ. ടൺ | 1961 ആർ. എ. പുളിയംപുള്ളിയിൽ വച്ച് 28–7–1983 കാലത്ത് 10 മണിക്ക് |
| (ബി) തേക്ക് ബി 2 | 6 ക്യു. മീ. | |
| കെ.എസ്.ഇ. ബി. തെരഞ്ഞെടുത്തവ | | |
| തേക്കുകഴകൾ 1-ം 2-ം.<br>(അട്ടിവച്ച സ്ഥലം:1937 ആർ. എ. ധോണി) | 31 എണ്ണം | |
| (സി) തേക്ക് ബി 2<br>(അട്ടിവച്ച സ്ഥലം 1935 ആർ. എ. ധോണി) | 10 ക്യു. മീ. | |
| (ഡി) തേക്ക് ബി. 2<br>(അട്ടിവച്ച സ്ഥലം 1936 ആർ. എ. ധോണി) | 10. ക്യു. മീ. | |
| (ഇ) തേക്ക് 2-ം, 3-ം<br>തേക്കുകഴകൾ 1-ം 2-ം<br>(അട്ടിവച്ച സ്ഥലം 1937 ആർ. എ. എലിവാൽ) | 21 ക്യു. മീ.<br>98 എണ്ണം | |
| 2. തേക്ക് 1-ം 2-ം<br>(അട്ടിവച്ച സ്ഥലം: തിരുവിഴാംകുന്ന് റെസ്ററ് ഹൗസ് പരിസരത്ത്) | 22 ക്യു. മീ. | തിരുവിഴാംകുന്ന് റെസ്ററ് ഹൗസ് പരിസരത്തു വച്ച് 2–8–1983 കാലത്ത് 10 മണിക്ക് |
| 3. (എ) തേക്ക് ബി 2<br>വെണ്ട<br>തേക്കുകഴകൾ 1-ം 2 ം<br>പലതരം വിറക്<br>തേക്കുതടികൾ<br>(അട്ടിവച്ച സ്ഥലം:വാളയാർ ക്വാർട്ടേഴ്സ് പരിസരത്ത്) | 1.252 ക്യു.മീ.<br>0.251 ,,<br>2 എണ്ണം<br>3/4 മെ.ടൺ<br>7 ക്യു. മീ. | 1982 എഫ് എഫ് എ. വാളയാറിൽവച്ച് 3-8-1983-ാം തീയതി കാലത്ത് 10 മണിക്ക്. |
| 3. (ബി) തേക്ക് ബി 2 ക്ലാസ്<br>തേക്ക് 3 ക്ലാസ്<br>തേക്ക് 4 ക്ലാസ്<br>തേക്ക് നീളം കുറഞ്ഞവ 2 മുതൽ 4 ക്ലാസുവരെ<br>തേക്കുകഴകൾ 1 മുതൽ 4 ക്ലാസുവരെ<br>പലതരം തടികൾ<br>തേക്ക് ബില്ലററ്സ്<br>പലതരം വിറക്<br>(അട്ടിവച്ച സ്ഥലം 1982 എഫ് എഫ്. എ.) | 37 ക്യു. മീ.<br>403 ,,<br>288 ,,<br>2 ,,<br>2084 എണ്ണം<br>25 ക്യു. മീ.<br>81 1/2 മെ. ടൺ<br>79 മെ.ടൺ | 1982 എഫ്. എഫ്. എ. വാളയാറിൽവച്ച് 3-8-1983ന് കാലത്ത് 10 മണിക്ക്. |
| കെ.എസ്.ഇ. ബി. തെരഞ്ഞെടുത്തവ | | |
| (സി) തേക്ക് 2-ം 3-ം<br>തേക്കുകഴകൾ 1 മുതൽ 4 ക്ലാസുവരെ | 55.883 ക്യു.മീ.<br>398 എണ്ണം | |
| 4. കെ. എസ്. ഇ. ബി. തെരഞ്ഞെടുത്തവ<br>തേക്കുകഴകൾ 1, 2, 3, ക്ലാസ്<br>തേക്ക് 2-ഉം 3-ഉം<br>(അട്ടിവച്ച സ്ഥലം: മണ്ണാർക്കാട് ഡിപ്പോ) | 490 എണ്ണം<br>20.086 ക്യു. മീ. | മണ്ണാർക്കാട് ഡിപ്പോ 4–8–1983ന് കാലത്ത് 10 മണിക്ക്. |

| (1) | | (2) | (3) |
|---|---|---|---|
| 5. (എ) | പലതരം തടികൾ | 200 ക്യു. മീ. | മുക്കാലി ഡിപ്പോയിൽ വെച്ച് 5—8—1983 കാലത്ത് 10 മണിക്ക് |
| | പലതരം വിറക് | 400 മെ. ടൺ | |
| | തേക്ക് ബില്ലററ്സ് | 109 | |
| | തേക്കുകഴകൾ 1 മുതൽ 2 ക്ലാസുവരെ (അട്ടിവച്ച സ്ഥലം: മുക്കാലി ഡിപ്പോവിലും പൊട്ടിക്കൽ ബീററിലും) | 15 എണ്ണം | |
| (ബി) | കെ. എസ്. ഇ. ബി. തെരഞ്ഞെടുത്തവ | | |
| | തേക്കുകഴകൾ 3 ക്ലാസ് (അട്ടിവച്ച സ്ഥലം: മുക്കാലി ഡിപ്പോ) | 52 എണ്ണം | |

നോട്ട്:—മേൽപ്പറഞ്ഞ അളവുകൾ ഏകദേശം മാത്രമാണ്. കെ. എസ്. ഇ. ബി. തെരഞ്ഞെടുത്ത 1 (ബി), 3 (ബി), 4. 5 (ബി) എന്നീ നമ്പറുകളിൽ കാണിച്ച സാധനങ്ങൾ അവരുടെ നഷ്ടോത്തരവാദിത്വത്തിൽ മററു സാധനങ്ങളോടൊപ്പം മറുലേലം നടത്തുന്നതാണ്. ലേലം വരെ സ്റേറാക്കിലെടുക്കുന്ന തടികൾ മുതലായവ മേൽപ്പറഞ്ഞ ലേലത്തിൽ ഉൾപ്പെടുത്തുന്നതായിരിക്കും.

നിരതദ്രവ്യം:—1000 രൂപ.

എസ്. പി. സിംഗ്,
ഡിവിഷണൽ ഫോറസ്ററാഫീസർ.

പാലക്കാട്—9.

---

## SPECIAL DIVISION, PALGHAT

മുള പുനർലേലപ്പരസ്യം

ബി.–12120/80. 1983 ജൂൺ 30.

ഈ ഡിവിഷനിലെ നെൻമാറ റെയിഞ്ചിൽ തേക്കടി ഡമ്പിംഗ് ഡിപ്പോയിൽ അട്ടിവെച്ചിരിക്കുന്നതും ഗ്വാളിയർ റയോൺസ് കമ്പനിക്ക് സപ്ളൈ ചെയ്യുവാൻ നീക്കിവെച്ചിരിക്കുന്നതുമായ 4,000 കഷ്ണം മുളകൾ 30—7—1983—ാം തീയതി രാവിലെ 11മണിക്ക് നെൻമാറ സ്പെഷ്യൽ റെയിഞ്ചാഫീസിൽവെച്ച് സാധാരണഡിപ്പോ ലേലവ്യവസ്ഥകൾക്കു വിധേയമായി പാലക്കാട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ നെൻമാറ സ്പെഷ്യൽ റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

നിരതദ്രവ്യം.—1000 രൂപ.

കെ. വൈദ്യനാഥൻ,
ഡിവിഷണൽ ഫോറസ്ററാഫീസർ.

പാലക്കാട്—2.

---

## NEMMARA DIVISION

തൊണ്ടി പുനർ ലേലപ്പരസ്യം

സി. 2..2307/81 1983 ജൂൺ 30.

ഈ ഡിവിഷനിൽപ്പെട്ട നെല്ലിയാമ്പതി റെയിഞ്ചിലെ ഒ. ആർ. 9/81—ാം നമ്പർ ഫോറസ്ററ് കേസ്പ്രകാരം ചന്ദ്രമല എസ്റേററിൽ നിന്ന് പിടിച്ചെടുത്തതും ടി എസ്റേററിൽഅട്ടിവച്ചിരിക്കുന്നതുമായ 273.074മെ.ടൺ പലജാതി വിറകുകൾ പാലക്കാട് അഡിഷണൽ (ജുഡിഷൽ) ഒന്നാം ക്ലാസ് മജിസ്ട്രേററ് അവർകളുടെ ഉത്തരവു പ്രകാരം ഡിപ്പാർട്ടുമെൻറിൽ നിലവിലുള്ള തൊണ്ടി ലേല നിബന്ധനകൾക്ക് വിധേയമായി നെൻമാറ ഡിവിഷണൽ ഫോറസ്ററ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ താഴെ പട്ടികയിൽ വിവരിച്ചിരിക്കുന്ന സ്ഥലത്തും സമയത്തും പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ടി ലേലദിവസം ഒരു പൊതു അവധി ദിവസമായി വന്നാൽ തൊട്ടടുത്ത പ്രവർത്തിദിവസം മുൻനിശ്ചയിച്ച സ്ഥലത്തും സമയത്തും ടി ലേലം നടത്തുന്നതായിരിക്കും.

നിരതദ്രവ്യം.—500 രൂപ.

ലേലത്തെ സംബന്ധിച്ചുള്ള മററു നിബന്ധനകൾ 24—5—1983—ലെ കേരളാ ഗവൺമെൻറ് ഗസററ് ഫോറസ്ററ് ഷീററ് 283—ാം പേജിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

പട്ടിക

റെയിഞ്ചിൻെറ പേര്.—നെല്ലിയാമ്പതി റെയിഞ്ച്

ഇനവിവരം.—273.074 മെ. ടൺ പലജാതി വിറകുകൾ

ലേലത്തീയതിയും, സ്ഥലവും.—5—8—1983 കൈകാട്ടി ഫോറസ്ററ് ക്വാർട്ടേഴ്സിൽ വെച്ച് കാലത്ത് 11 മണി.

(ഒപ്പ്.)
ഡിവിഷണൽ ഫോറസ്ററാഫീസർ.

നെൻമാറ.

---

## KOZHIKODE (T) DIVISION

I

വിറക് ലേലപ്പരസ്യം

നമ്പർ ററി. 2..967/83. 1983 ജൂലൈ 5.

ഈ ഡിവിഷൻെറ കീഴിലുള്ള പെരുവണ്ണാമുഴി... ചെതലത്ത് റെയിഞ്ചിലെ സി. എഫ്. സി. XXI പാതിരി കൂപ്പിൽ

